# ഇസ്ലാം

# ലോകത്തിനു നൽകിയ സംഭാവനകൾ



ഇസ്ലാമിക് സ്റ്റഡിസർക്കിൾ പ്രസിദ്ധീകരണം
തോട്ടുംമുഖം, ആലുവാ

# Islam Lokathinu Nalkiya Sambhavanakal

(CONTRIBUTIONS OF ISLAM TO THE WORLD)

First impression November 1957.



Published by
ISLAMIC STUDY CIRCLE
Thottumukham,
ALWAYE

# പ്രസാധകസമിതി

1. ടി. ഒ. പരീദുപിള്ള, ബി. എ., (ബി. കോം–
   വിദ്യാൎത്ഥി, നിൎമ്മലാ കോളേജ്, മൂവാററപുഴ) കൺവീനർ

2. ടി. എ. അബ്ദുൽകരീം,
   (വിദ്യാൎത്ഥി, യു. സി. കോളേജ്, ആലുവാ)

3. കെ. കെ. സെയ്തുമുഹമ്മദ്,
   (സെക്രട്ടറി, ഇസ്ലാമിക്ക് സ്റ്റഡി സർക്കിൾ, തോട്ടുംമുഖം)

4. എം. പി. ബാവമൂപ്പൻ, ബി. എസ്സ്. സി.
   (വിദ്യാൎത്ഥി)

5. കെ. എസ്സ്. കൊച്ചു്,
   (പഞ്ചായത്തു് അസിസ്റ്റൻറ്, കീഴ്മാട് പഞ്ചായത്തു്)

6. എം. അബ്ദുൽ വഹാബ്,
   (വിദ്യാൎത്ഥി, മഹാരാജാസ് കോളേജ്, എറണാകുളം)

# സമർപ്പണം

ഭാരതസ്വാതന്ത്ര്യത്തിനും, തൗഹീദിൽ അടിയുറച്ച ഇസ്ലാമിക സംസ്കാരത്തിന്റെ നിലനില്പിനുംവേണ്ടി, ഏതൊരു ധീരപുരുഷൻ തന്റെസമ്പുഷ്ടമായ സർവ്വകഴിവുകളും അർപ്പണംചെയ്തുവൊ, ഏതൊരു മഹാത്മാവിന്റെ സ്മരണയെ ഇന്നത്തെ ഭാരതവും സമുദായവും അവഗണിച്ചിരിക്കുന്നുവൊ, ആ ധീരാഗ്രണിയും മഹാനുമായ "സെയ്യിദുൽ—അഹ്റാർ— റഈസുൽ മുജാഹിദീൻ—മർഹൂം—മൗലാനാമുഹമ്മദലിയുടെ" പാവന സ്മരണക്കു്.

# ഉള്ളടക്കം

# പ്രസ്താവന

തോട്ടുമ്മുഖത്തും സമീപപ്രദേശങ്ങളിലുമുള്ള കോളേജുവിദ്യാൎത്ഥികളും അഭ്യസ്തവിദ്യരുമായ ഞങ്ങളിൽ ചിലർ സ്ഥലത്തുള്ള ജ: ടി. വി. കെ. സീതിസാഹിബിൻെറ വസതിയിൽ പല അവസരങ്ങളിൽ ഒന്നിച്ചു കൂടുകയും വിവിധവിഷയങ്ങളെപ്പററി വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്യുക ഒരു പതിവായിരുന്നു. എന്നാൽ യാതൊരു ലക്ഷ്യവും ഉദ്ദേശവും ഇല്ലാത്ത ഈ വാദപ്രതിവാദങ്ങൾകൊണ്ടു് സമയം നഷ്ടപ്പെടുത്തുന്നതല്ലാതെ ഒരു പ്രയോജനവും ഉണ്ടാവുന്നതല്ലെന്നും, ഭിന്ന രാഷ്ട്രീയാഭിപ്രായക്കാരായ ഞങ്ങൾ ഏകോപിച്ചു് ഒരേ ആദർശത്തിൻ കീഴിലും, വിശ്വാസത്തിലും, ലക്ഷ്യത്തിലും അടിയുറച്ചു് നിന്നുകൊണ്ടു് പ്രവൎത്തിക്കാവുന്ന ഒരു പരിപാടി ആസൂത്രണം ചെയ്യുകയാണു് ഉത്തമമെന്നും ഞങ്ങൾക്കു് ഏകാഭിപ്രായം വന്നതിൻെറ ഫലമായിട്ടാണു് "ഇസ്ലാമിക്കു് സ്റ്റഡിസൎക്കിൾ" എന്ന പേരിൽ ഈ സംഘടന രൂപീകരിച്ചതു്.

ക്ഷണഭംഗുരങ്ങളും, നിസ്സാരങ്ങളുമായ വ്യക്തിതാല്പര്യങ്ങളുടെ പേരിലും, താല്കാലികമായ ബാഹ്യപ്രേരണമൂലം ഉണ്ടാകുന്ന ആവേശത്തള്ളൽകൊണ്ടുംമാത്രം ഉണ്ടായിട്ടുള്ള പ്രസ്ഥാനങ്ങൾ ആയതുകൊണ്ടാണു് നമ്മുടെ സമുദായത്തിലെ സാമൂഹ്യസംരംഭങ്ങൾ എല്ലാംതന്നെ അതിൻെറ ലക്ഷ്യത്തിലെത്താതെ പരാജയപ്പെട്ടിട്ടുള്ളതു്. ഏതു പ്രസ്ഥാനത്തിലും ഇടപെടുന്ന

വർ അതിൻെറ ഉദ്ദേശലക്ഷ്യപരിപാടികളെ സംബന്ധിച്ചും അതിനു പശ്ചാത്തലമായിരിക്കുന്ന തത്വസംഹിതകളെ സംബന്ധിച്ചും അവഗാഢമായ പഠനം നടത്തേണ്ടതു് അത്യന്താപേക്ഷിതമാണു്. ഈ മഹത്തായ ആദർശത്തെ മുൻനിറുത്തിഞങ്ങൾ പരിശുദ്ധ പ്രവാചകനെപ്പററിയും ദിവ്യഗ്രന്ഥമായ ഖുർആനെപ്പററിയും പഠിക്കണമെന്നാഗ്രഹിക്കുകയും അതനുസരിച്ച് ഏറെക്കുറെ പ്രവർത്തിച്ചു വരികയുമാണു്. പഠിച്ചതു് പ്രായോഗികമാക്കുകയെന്നുള്ളതു് ഞങ്ങളുടെ ലക്ഷ്യമായി അംഗീകരിച്ചിരിക്കുന്നു. ഈ സദുദ്യമത്തിൻെറ നാളതുവരെയുള്ള പുരോഗതിയിൽ ജനാബ് ടി. വി. കെ. സീതിസാഹിബിനുള്ള പങ്ക് വിസ്മരിക്കാവതല്ല. തൻെറ കൈവശമുള്ള ഇസ്ലാമിക ഗ്രന്ഥങ്ങൾ ഞങ്ങൾക്ക് വളരെ പ്രയോജനം ലഭിച്ചു. ഇന്നു ഈ നിലയിൽ ഈ പ്രസ്ഥാനം വളരുവാനുള്ള കാരണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതാണു് തൻെറ സാമ്പത്തികമായ സഹായവും ഞങ്ങളുടെ ചർച്ചകൾക്കും, സദസ്സുകൾക്കുമായി തൻെറ സ്വന്തം വസതി തന്നെ സൗകര്യപ്പെടുത്തിതന്നതും.

ഇസ്ലാമിനെപ്പററി അറിയുന്തോറും ഞങ്ങളുടെ ചിന്താഗതിയിൽ വലിയ മാററങ്ങൾ വരികയാണു്. മതഗ്രന്ഥങ്ങൾ അലക്ഷ്യമായി തള്ളികൊണ്ടു് "മതം അപ്രായോഗികമാണു്, മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്" എന്നു് ഏററുപാടി നടക്കുന്ന ഇന്നത്തെ യുവാക്കന്മാരോടു് മതം എന്താണെന്നു് പഠിച്ചതിനു ശേഷം ഇതെപ്പററി വിധി കല്പിക്കുവാൻ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. ഇതിനു് ഇന്നത്തെ യുവാക്കന്മാർക്കു് സാധിക്കണമെങ്കിൽ ഓരോ മഹല്ലുകളിലും

ഇസ്ലാമിനെ സേവിക്കുന്നതിനുവേണ്ടി ഏതാനും പേരെങ്കിലും സ്വയം പ്രേരിതരായി മുന്നോട്ട് വരണം. വിജ്ഞാനപ്രദമായ ഇസ്ലാമികഗ്രന്ഥശാലകൾ ഇവിടെ രൂപം എടുക്കണം. പാരത്രികവും, ആദ്ധ്യാത്മികവുമായ മനുഷ്യജീവിതത്തിൻെറ വിവിധ മണ്ഡലങ്ങളിലും, ശാസ്ത്രത്തിൻെറ നാനാശാഖകളിലും നാം മുന്നേറണമെങ്കിൽ ഇസ്ലാംമതത്തെപ്പററി നാം പഠിച്ചേതീരൂ. പരിശുദ്ധ ഖുർആനും ഹദീസും മുറുകെ പിടിച്ചുകൊണ്ട് അവ അർത്ഥത്തിലും അക്ഷരത്തിലും പ്രയോജനപ്പെടുത്തി ശാസ്ത്രത്തിൻെറ വിവിധ ശാഖകളിൽ പൗരാണിക മുസ്ലിമീങ്ങൾ നേടിയ നേട്ടം ഇന്നത്തെ അഭ്യസ്തവിദ്യരായ മുസ്ലിം യുവാക്കന്മാക്ക് അജ്ഞാതമാണ്. നമ്മളിൽ പലരും പരിശുദ്ധ ഖുർആൻ മുപ്പതു് ജൂ-സുവും ഓതി തീർത്തിട്ടുണ്ടാവും. ഇതുകൊണ്ട് വല്ല പ്രയോജനവും നമുക്ക് കിട്ടിയിട്ടുണ്ടോ എന്ന് നാം ഒന്ന് ആത്മപരിശോധന ചെയ്യേ തീരൂ. വിവിധ വിഷയങ്ങളെ ക്രോഡീകരിച്ച് രചിച്ചിരിക്കുന്ന ഇസ്ലാമിലെ മഹാന്മാരായ ഗ്രന്ഥകാരന്മാരുടെ വിജ്ഞാനപ്രദമായ പ്രബന്ധങ്ങൾ വായിച്ചാൽ നമ്മൾ തീർച്ചയായും ആവേശഭരിതരാകും. ഇസ്ലാമിനെപ്പററി പഠിക്കണം അറിയണമെന്നുള്ള ചിന്ത നമ്മുടെ മനസ്സിനെ അലട്ടും. തീർച്ച.

താരിക്ക്-ഇബ്നിൻ-സിയാദിൻെറ അതിവീരോചിതമായ നേട്ടങ്ങളിൽ നമുക്ക് അഭിമാനം കൊള്ളുവാൻ സാധിക്കും. അൽ-കിന്തി, അൽ-ഗസ്സാലി മുതലായ ലോകമഹാചിന്തകന്മാരുടെ വിശ്വോത്തരമായ മഹൽഗ്രന്ഥങ്ങളെപ്പററി ചിന്തിക്കുമ്പോൾ നമുക്ക് അതിശയമാണ് ഉളവാകുന്നതു്. ബാഗ്ദാദിലെ

അൽ–മാമൂനിന്റേയും, സ്പെയിനിലെ അൽ–ഹക്കമിന്റേയും വിജ്ഞാനപരിപോഷണത്തെപ്പററി അറിഞ്ഞാൽ നമ്മൾ കുതൂഹലചിത്തരാകും. സസ്യശാസ്ത്രജ്ഞനായ അൽ–ബെയിത്താറും, ഭൂമിശാസ്ത്രജ്ഞനായ അൽ–ബറൂനിയും, വൈദ്യശാസ്ത്രജ്ഞനായ ഇബിൻ–റഷീദും, ശസ്ത്രക്രിയാ വിദഗ്ദ്ധനായ അബുൽ–കാസിമും,രസതന്ത്രശാസ്ത്രജ്ഞനായജാബിറും, ചരിത്രകാരനായ അൽമസൂദിയും, ജന്തുശാസ്ത്രജ്ഞനായ അൽ–ദാമിരിയും, ഗഗനശാസ്ത്രജ്ഞനായ നാസിർ-അൽ-ദീൻ-തൂസിയും, സംഗീതശാസ്ത്രജ്ഞനും കൂടിയായ അൽ–ഫെറാബിയും, ഭൂഗർഭശാസ്ത്രജ്ഞനായ ഇബിൻ–സീനയും, വ്യാകരണനിർമ്മാതാവായ അൽ–ദൂലൈയും, നിഘണ്ടുനിർമ്മാതാവായ അൽ–സമക്ഷാരിയും, ഭാഷാശാസ്ത്രജ്ഞനായ അൽ–അൻബാരിയും, ഭൌതികശാസ്ത്രജ്ഞനായ ഇബിൻ–അൽഹെയ്ത്താമും, കണക്കുശാസ്ത്രജ്ഞനായ അൽ–കാസിനിയും, ബീജഗണിതശാസ്ത്രജ്ഞനായ അൽ–ഖ്വാരിസ്മിയും, കാവ്യശാസ്ത്രജ്ഞനായ ഇബ്ൻ–അൽഹസ്ബീബും,ശരീരശാസ്ത്രജ്ഞനായ ഇബിൻ–സുഹ്റും, ലോകസഞ്ചാരിയായ ഇബിൻ–ബത്തൂത്തയും, ആകാശത്തു് പറക്കുവാൻ പ്രചോദനം കൊടുത്ത ഇബിൻ–ഫെർണാസും ശാസ്ത്രീയജ്ഞാനം അജ്ഞാതമായിരുന്നകാലത്തു് യൂറോപ്യൻ വൻകരയിൽ വിജ്ഞാനജ്യോതിസ്സു് പ്രകാശിപ്പിച്ച ഇസ്ലാമിലെ പ്രമുഖന്മാരായ ശതക്കണക്കിനുള്ള ശാസ്ത്രജ്ഞന്മാരിൽ ചിലരുമാത്രമായിരുന്നു. സംസ്കാരവും പരിഷ്കാരവും പാശ്ചാത്യരുടെ കുത്തകയാണെന്നല്ലേ നമ്മെ ധരിപ്പിച്ചിരിക്കുന്നതു്. ഖുർആനും, ഹദീസും മുറുകെപിടിച്ചുകൊണ്ടു് ശാസ്ത്രത്തിന്റെ വിവിധമണ്ഡല

ങ്ങളിൽ പ്രവർത്തിച്ച് വിഖ്യാതരായ പണ്ഡിതാഗ്രേസരന്മാരായ നമ്മുടെ പൂർവ്വികന്മാരുടെ അഥവാ ഇന്ന് പരിഷ്കാരത്തിലും പരിജ്ഞാനത്തിലും മുൻപന്തിയിൽ നില്ക്കുന്ന യൂറോപ്യൻ ശാസ്ത്രജ്ഞന്മാരുടെ മുന്നോടികളായിരുന്ന മുസ്ലിം ശാസ്ത്രജ്ഞന്മാരുടെ മഹത്തായ നേട്ടങ്ങളെ ആരാഞ്ഞറിഞ്ഞു് മലയാളഭാഷയിൽ പ്രസിദ്ധീകരിക്കണമെന്നുള്ളതു് ഞങ്ങളുടെ ഒരു നിശ്ചയമാണു്. അതിനു വേണ്ടുന്ന പ്രാരംഭപ്രവർത്തനങ്ങൾ ഞങ്ങൾ തുടങ്ങിയിരിക്കുകയാണു്. ഞങ്ങളുടെ ഈ പ്രവർത്തനത്തിനു് ധാരാളം ഗ്രന്ഥങ്ങൾ അത്യാവശ്യമാണു്. ഈ വക ഗ്രന്ഥങ്ങൾ വളരെ വിലപിടിപ്പുള്ളതും ഇവ ലഭ്യമാകുന്നതിനു് വളരെ പ്രയാസവുമാണു്. ഞങ്ങൾ പ്രസിദ്ധീകരിക്കുന്ന ഈ ചെറുഗ്രന്ഥം ഒരു ഇസ്ലാമിക് ഗ്രന്ഥശാലയുടെ ഫണ്ടു് ശേഖരണത്തിനു വേണ്ടിയാണു്. ഇതു് ഞങ്ങളുടെ പ്രഥമകാൽവെപ്പാണു്. പല പിഴവുകളും ഇതിൽ ഞങ്ങൾക്കു് വന്നിട്ടുണ്ടാവും. അതു് സഹൃദയരായ വായനക്കാർ ക്ഷമിച്ചുതരണമെന്നു് അഭ്യർത്ഥിക്കുന്നതോടുകൂടി ഈ പുസ്തകം ഓരോരുത്തരും വാങ്ങിച്ചു് ഞങ്ങളുടെ ഈ സംരംഭത്തെ സഹായിക്കണമെന്നപേക്ഷിക്കുന്നു. നിങ്ങൾ തരുന്ന ഓരോ പൈസയും അതിന്റെ പരമാവധി ഉപയോഗപ്പെടുത്തുമെന്നും ഉറപ്പുപറഞ്ഞുകൊള്ളുന്നു.

ഞങ്ങളുടെ ഈ പ്രസ്ഥാനത്തെ സഹായിക്കുന്നതിനുവേണ്ടി പ്രഥമവും പ്രധാനവുമായി പ്രേരണ നല്കിയതു് കേരളസ്റ്റേറ്റ് മുസ്ലിം ലീഗ് പ്രസിഡന്റ് ജനാബ് മജീദുമരയ്ക്കാർ സാഹിബാണെന്നുള്ളതു് സ്മരിച്ചേ തീരു. ഇദ്ദേഹം പല അവസരങ്ങളിലും ഞങ്ങളുടെ അഭ്യർത്ഥനയനുസരിച്ചു് പല സദസ്സുകളിൽ സം

ബന്ധിക്കുകയും സാരഗർഭമായ ഉപദേശങ്ങൾ ഞങ്ങ
ൾക്ക് തരികയും ചെയ്തിട്ടുണ്ട്. ഇതിൽ ഞങ്ങൾക്കദ്ദേ
ഹത്തോടുള്ള കടപ്പാട് സീമാതീതമാണ്. ഈ പുസ്ത
കരചനയിൽ വേണ്ട സംശയങ്ങൾ നോക്കുന്നതിനും
മററുമായി സസന്തോഷം തൻെറ വിലയേറിയ ഇസ്ലാ
മികഗ്രന്ഥശാല തുറന്നിട്ടുതന്നു് സഹായിച്ചതിലും മ
ററും ഇദ്ദേഹത്തെ ഞങ്ങൾക്ക് വിസ്മരിക്കുവാൻ നിവൃ
ത്തിയില്ല. മേലിലും ഞങ്ങളുടെ ഈ പ്രസ്ഥാനത്തിൻെറ
വിജയത്തിനു് ഈ മഹാനുഭാവൻെറപിൻബലവും സ
ഹായവും ഉണ്ടാകുമെന്നുള്ളതു് നിസ്തർക്കമാണ്. ഇ
സ്ലാമിക സാംസ്കാരിക മണ്ഡലത്തിൽ അശ്രാന്തം പ
രിശ്രമിച്ചുവരുന്ന വിജ്ഞാനിയും നിഷ്കളങ്കനുമായ ഇ
ദ്ദേഹത്തിൻെറ പ്രസിദ്ധീകരണങ്ങൾ ഞങ്ങൾക്ക് വള
രെ പ്രയോജനം ചെയ്തിട്ടുണ്ട്. ലൌകികവിദ്യാഭ്യാ
സത്തിൽ മുഴുകിയിരുന്ന ഞങ്ങളെപ്പോലുള്ള വിദ്യാർ
ത്ഥികൾക്കും അഭ്യസ്തവിദ്യരായ ചെറുപ്പക്കാർക്കും ഇസ്ലാ
മികമായ തൻെറ പ്രസിദ്ധീകരണങ്ങൾ പരിശുദ്ധ ദീ
നിനെപ്പററി പഠിക്കുവാൻ പ്രചോദനം നൽകുമെന്നു
ള്ളതു് തർക്കമററ സംഗതിയാണ്. ഈ സദ്പ്രവർത്ത
നം ദീർഘകാലം തുടരുന്നതിനു് അല്ലാഹു ഇദ്ദേഹത്തെ
അനുഗ്രഹിക്കുമാറാകട്ടെ!

ലൌകികവിദ്യാഭ്യാസത്തിൽ മുസ്ലിം സമുദായം
അങ്ങേഅററം വിമുഖത കാണിച്ചിരുന്ന ഒരു കാലഘട്ട
ത്തിൽ വിദ്യാഭ്യാസരംഗത്തു് അശ്രാന്തം പ്രവർത്തി
ച്ചിരുന്ന പല മഹാന്മാരെയും അന്ധമായ പൌരോഹി
ത്യവും അതിനെ പാലൂട്ടിവളർത്തിയിരുന്ന യാഥാസ്ഥി
തികത്വവും ഒത്തുചേർന്നു് നാനാവിധം വിഷമിപ്പിച്ചി
രുന്ന ആ കാലഘട്ടത്തിൽ—അതായതു് ഉദ്ദേശം നാല്പതു

വർഷങ്ങൾക്ക് മുമ്പ്-മുസ്ലിംസമുദായംപാരത്രികവിദ്യാഭ്യാസത്തോടൊപ്പം ലൌകികജ്ഞാനവും കൂടി കരസ്ഥമാക്കിയാലെ മുസൽമാന്ന് ഇതരസമുദായത്തോടൊപ്പം സ്ഥാനമാനങ്ങൾ കരസ്ഥമാക്കി അഭിമാനാർഹമായി ജീവിക്കുവാൻ സാദ്ധ്യമാകയുള്ളു എന്ന് നിർഭയം പ്രഖ്യാപിച്ച്, ഇതു് പ്രായോഗിക രംഗത്ത് കാണിച്ചുകൊടുത്ത കേരളത്തിലെ ആകാലഘട്ടത്തിലെ ഒരു സമുദായ പരിഷ്കർത്താവും, ഔദാര്യനിധിയും, സർവ്വോപരി ഒരു വിദ്യാഭ്യാസ പ്രവർത്തകനുമായിരുന്ന ജനാബ് കെ. സീതിമുഹമ്മദ് ഹാജിസാഹിബിൻെറ വാത്സല്യപുത്രനും, തൻെറ പിതാവിൻെറ കാൽപ്പാടുകളെ അനുപദം പിൻപററി പ്രവർത്തിച്ചുവരുന്ന കേരള മുസ്ലിമീങ്ങളുടെ ഒരു പ്രമുഖനേതാവും, ഉന്നതമായ പല സ്ഥാനങ്ങളും ഗവണ്മെൻറിൽ നിന്നും ലഭിക്കുന്നതിന്ന് പല സന്ദർഭങ്ങളും വന്നുചേർന്നിട്ടുപോലും അതെല്ലാം ഉപേക്ഷിച്ച് വിവിധ രംഗങ്ങളിൽ അധഃപതിച്ചുകിടക്കുന്ന ഹതഭാഗ്യയായ മുസ്ലിംസമുദായത്തിൻെറ നാനാവിധ പുരോഗതിക്കുവേണ്ടി അഹോരാത്രം പണിപ്പെട്ടു വരുന്ന ഒരു നിസ്വാർത്ഥ സമുദായസേവകനും, സർവ്വോപരി ഒരു വിദ്യാഭ്യാസ പ്രവർത്തകനുമായ ജനാബ് കെ. എം. സീതിസാഹിബ് ബി. ഏ. ബി. എൽ.തോട്ടുംമുഖം കേന്ദ്രമാക്കി പ്രവർത്തിച്ചു വരുന്ന ഇസ്ലാമിക്ക് സ്റ്റഡി സർക്കിളിൻെറ പുരോഗതിയെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു സഹൃദയനാണ്. പല ജോലിത്തിരക്കുകളുടെയിടയിൽ ഈ ഗ്രന്ഥം ഏററു വാങ്ങി സസൂക്ഷ്മം ഓരോ പേജും പരിശോധിച്ച്, വേണ്ട തിരുത്തലുകൾ ചെയ്തുതന്നും, ഒരു

അവതാരിക എഴുതിത്തന്നും സഹായിച്ച ഇദ്ദേഹത്തോട് ഞങ്ങൾക്കുള്ള കടപ്പാട് സീമാതീതമാണ്.

കഠിനമായ അദ്ധ്വാനവും നിരന്തരമായ പരിശ്രമവും ഉണ്ടെങ്കിൽ മനുഷ്യനിൽ അടങ്ങിയിരിക്കുന്ന മഹത്തായ കഴിവിനെ വികസിപ്പിക്കുവാനും സമുന്നതമായ സ്ഥാനമാനങ്ങൾ കരസ്ഥമാക്കുവാനും സാധിക്കുമെന്ന് പ്രവർത്തിപഥത്തിൽ കാണിച്ചുകൊടുത്ത ഒരു ദേഹവും, ഡൽഹിയിലെ ആൾഇൻഡ്യാ റേഡിയൊ നിലയത്തിലെ അറബിപ്രക്ഷേപണ വിഭാഗത്തിൽ ഒരു ഉന്നതമായ സ്ഥാനം വഹിക്കുന്ന മാന്യനും, അറബി ഭാഷയിൽ അഗാധപാണ്ഡിത്യം ഉള്ള കേരളത്തിലെ ചുരുക്കം പണ്ഡിതന്മാരിൽ ഒരാളും സർവ്വോപരി ഒരു സമുദായസ്നേഹിയുമായ ജനാബ് ഏ. എം. മുഹ്‌യിദ്ദീൻ സാഹിബ്, എം. എ. (അൽഅസ്ഹർ) എം. എഫ്. ബി., അഫ്സലുൽഉലമാ, ഞങ്ങളുടെ ഈ പ്രസ്ഥാനത്തിന്റെ പുരോഗതിയിൽ അതീവ തല്പരനാണ്. കൂടാതെ ഡൽഹിയിലെ മുസ്ലിം രാജ്യങ്ങളിലെ നയതന്ത്രകാര്യാലയങ്ങളിൽ നിന്നും വേണ്ട പ്രോത്സാഹനങ്ങൾ ഞങ്ങൾക്കു ലഭിക്കുന്നതിന് ഇദ്ദേഹത്താൽ കഴിവുള്ള സഹായസഹകരണങ്ങൾ ചെയ്തുതരാമെന്നുള്ള ഭാരം ഏററിരിക്കുന്ന ഒരു മഹാനുഭാവനുമാണ്. ഞങ്ങളുടെ ഈ ലഘുഗ്രന്ഥം വായിച്ച് ഗ്രഹിച്ച് വേണ്ട നിർദ്ദേശങ്ങൾ തന്നതിലും ഒരു അഭിപ്രായം എഴുതി തന്ന് സഹായിച്ചതിലും അദ്ദേഹത്തോട് ഞങ്ങൾക്കുള്ള നന്ദി രേഖപ്പെടുത്തുന്നു.

തോട്ടുംമുഖം ഇസ്ലാമിക്ക് സ്റ്റഡിസക്കിളിന്റെ പുരോഗതിയെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടും ഞങ്ങൾക്ക് വേണ്ട പ്രോത്സാഹനങ്ങൾ തന്നുകൊണ്ടുമിരിക്കുന്ന

അഖിലകേരള വിദ്യാഭ്യാസ അസോസിയേഷൻ പ്രസിഡണ്ടു് ജനാബ് ബി. പോക്കർ സാഹിബ് ബി. എ. ബി. എൽ, എം പി; അവർകളോടും ഞങ്ങാം നന്ദിയുള്ളവരാണു്. കൂടാതെ ഞങ്ങളുടെ പല സദസ്സുകളിലും സന്നിഹിതരായി സഃരഗർഭമായ ഉപദേശങ്ങാം മൂലം പ്രോത്സാഹിപ്പിച്ച ജനാബ് കെ. എം. മുഹ്‌യിദ്ദീൻ സാഹിബ് എം. എ. എൽഎൽ. ബി. (ഡിസ്ത്രിക്റ്റ് മുൻസിഫ്, പെരുമ്പാവൂർ), ജനാബ് എ. എം. കാദറുണ്ണി സാഹിബ്, എം. എ. (ലക്ചറർ, അറബിക്–മഹാരാജാസ് കോളേജ്, എറണാകുളം), ജനാബ് പി. എം. സാദിഖ് മൗലവി സാഹിബ് (എഡിററർ, അൽ–ഫാറൂഖ്) മുതലായവരോടും ഞങ്ങാം നന്ദി രേഖപ്പെടുത്തുന്നു.

ഞങ്ങളുടെ ഈ പ്രസ്ഥാനത്തിൻെറ രൂപീകരണത്തിനു് വേണ്ട ഉപദേശങ്ങാം തന്ന ഞങ്ങളുടെ ഒരു പഴയ സ്നേഹിതനും ഞങ്ങളുടെ നാട്ടിലെ സാമുദായികമായ ഏതു് ചലനത്തിലും രണ്ടു വ്യാഴവട്ടക്കാലം മുമ്പു മുതൽ ഇന്നുവരേക്കും ഒരു പങ്കാളി എന്ന നിലയിൽ വർത്തിച്ചുവരുന്ന ഒരു ഉത്തമ സമുദായസേവകനുമായ ജനാബ് ഏ. എം. മുഹമ്മദ് ഷാഫി സാഹിബിനോടും, ഈ പുസ്തകം വളരെ ശ്രദ്ധയോടുകൂടി പരിശോധിച്ചു് തെററുകാം തിരുത്തി, അച്ചടി നിർവ്വഹിച്ചുതന്ന പെരുമ്പാവൂർ ഭാരതചന്ദ്രിക പ്രസ്സ് ഭാരവാഹികളോടും വിശേഷിച്ചു് ജനാബ് കെ. എം. മുഹമ്മദ് പിള്ള സാഹിബിനോടും ഞങ്ങാംക്കുള്ള കടപ്പാടു് രേഖപ്പെടുത്തുന്നു.

ഞങ്ങളുടെ ജീവിതപന്ഥാവും, പരിസരവും ഗ്രന്ഥരചനക്കു് തീരെ അനുയോജ്യമല്ല. ഞങ്ങളിൽ

പലതും കേവലം വിദ്യാർത്ഥികളും മററു ചിലർ കുടുംബപരവും ഉദ്യോഗപരവുമായ ജോലികളിൽ വ്യാപൃതരും ആണ്. എങ്കിലും പല പ്രതിബന്ധങ്ങളുടെയിടയിൽ ഒരുവിധം ഞങ്ങൾ ഇതു നിർവ്വഹിച്ചു. ഇംഗ്ലീഷിലുള്ള പല സാങ്കേതിക പദങ്ങളും മലയാളത്തിലേക്ക് വിവർത്തനം ചെയ്യുമ്പോൾ ആശയത്തിന് ചില വ്യത്യാസങ്ങളും മററും വന്നുചേർന്നിട്ടുണ്ടാവാം. ഇതെല്ലാം സഹൃദയരായ വായനക്കാർ ക്ഷമിച്ചുതരണമെന്നും വല്ല അബദ്ധവും ഈ ഗ്രന്ഥത്തിൽ വന്നുപോയിട്ടുണ്ടെങ്കിൽ അതു ചൂണ്ടിക്കാണിക്കണമെന്നും ദീനുൽ ഇസ്ലാമിന്റെ പേരിൽ അഭ്യർത്ഥിക്കയാണ്. ഈ ഗ്രന്ഥരചനയിൽ ഞങ്ങൾക്കു വേണ്ട ഉപദേശങ്ങൾ നല്കിയ ജനാബ് ടി. വി. കെ. റഹീമി സാഹിബിന്റെ ഉദാരമനസ്കതയിലും സഹായങ്ങളിലും ഞങ്ങൾ നന്ദിയുള്ളവരാണ്. മേലിൽ ഉണ്ടാകാവുന്ന ഞങ്ങളുടെ ഈദൃശ സംരംഭങ്ങൾക്കും തന്റെ സഹായവും ഉപദേശങ്ങളും ഉണ്ടായിരിക്കുമെന്ന് ഞങ്ങൾ ആത്മാർത്ഥമായി പ്രതീക്ഷിക്കുന്നു.

കലാശാലകളിലെ നാടക ടിക്കററുകൾ വിററും കൌതുക വിൽപനകൾ നടത്തിയും തഴക്കവും പഴക്കവും ഉള്ള ഞങ്ങളുടെ സഹയാത്രികന്മാരായ കേരളത്തിലെ വിവിധ കലാശാലകളിലെ മുസ്ലിം വിദ്യാർത്ഥികൾ, ഞങ്ങൾ ഒരു ഇസ്ലാമിക് ഗ്രന്ഥശാലക്കു വേണ്ടി രംഗത്തേക്കു വരുമ്പോൾ പ്രാദേശിക മനോഭാവം അവഗണിച്ച് ഞങ്ങളെ ആത്മാർത്ഥമായി സഹായിക്കണമെന്ന് സാർവ്വലൌകീക സാഹോദര്യത്തിന്റെ പേരിൽ അഭ്യർത്ഥിക്കുന്നു.

ഇദംപ്രഥമമായി സമുദായസേവനത്തിൽ ഇറങ്ങി

യിരിക്കുന്ന ഞങ്ങളിൽ പരാജയബോധം ഉളവാക്കാതെ കേരളമുസ്ലിമീങ്ങൾ ഞങ്ങളുടെ ഈ സംരംഭത്തെ സർവ്വവിധേനയും സഹായിക്കണമെന്നുള്ള അഭ്യർത്ഥനയോടും ഏതൊരു സദുദ്ദേശത്തെ മുൻനിറുത്തി ഞങ്ങൾ ഈ പ്രവർത്തനത്തിനു് തുനിഞ്ഞുവൊ അതു വിജയപ്രദമാക്കണമെ എന്നു അല്ലാഹുവിനോടു പ്രാർത്ഥിച്ചുകൊണ്ടും, പരിശുദ്ധ പ്രവാചകപ്രഭുവിനെ സ്മരിച്ചുകൊണ്ടും സഹൃദയസമക്ഷം സമർപ്പിക്കുന്നു.

വിധേയൻ,
ടി. ഒ. പരീദുപിള്ള,
ബി. എ., (ബി. കോം. വിദ്യാർത്ഥി.)
കൺവീനർ,
പ്രസിദ്ധീകരണക്കമ്മിററി.

# അവതാരിക.

ഇസ്ലാമിക് സ്റ്റഡി സർക്കിളിൻെറ പ്രസിദ്ധീകരണക്കമ്മിററി വകയായി പ്രസിദ്ധീകരിക്കപ്പെടുന്ന "ഇസ്ലാം ലോകത്തിന്നൽകിയ സംഭാവനകൾ" എന്ന ഈ ലഘുഗ്രന്ഥം വായനക്കാരുടെ മുമ്പാകെ അവതരിപ്പിക്കുന്നതിൽ എനിക്കു് വളരെ സന്തോഷമുണ്ടു്. മുസ്ലിമീങ്ങളുടെ പൌരാണിക ചരിത്രം–വിശിഷ്യാ വിജ്ഞാനപരമായി ഇസ്ലാം ലോകത്തിന്നുചെയ്ത സേവനം സംക്ഷിപ്തമായിട്ടെങ്കിലും പഠിക്കുന്നതിന്നു് സഹായിക്കുന്ന ഇസ്ലാമിക ചരിത്രഗ്രന്ഥങ്ങൾ മലയാളഭാഷയിൽ വിരളമാണു്. നവീന വിദ്യാഭ്യാസത്തിൽ അക്ഷന്തവ്യമായ അലസത കാണിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ മുസ്ലിമീങ്ങൾക്കു് പൌരാണിക മുസ്ലിംകൾ വിജ്ഞാനത്തിൻെറ എല്ലാ തുറകളിലും കൈവരുത്തിയ നേട്ടങ്ങൾ പഠിച്ചറിയുന്നതു് അവരുടെ അഭിവൃദ്ധിക്കുള്ള ഒരു വലിയ പ്രചോദനമായിരിക്കും. കൂടാതെ ഇസ്ലാം വിജ്ഞാനാഭിവൃദ്ധിക്കു ഒരു പ്രതിബന്ധമാണെന്നു് അന്ധമായിവിശ്വസിക്കുന്ന മുസ്ലിംകൾഉൾപ്പെടെയുള്ള ഒരു വലിയ ജനവിഭാഗത്തിൻെറ അബദ്ധധാരണ തിരുത്തുവാൻ അതു സഹായമാവുകയും ചെയ്യും. പ്രകൃതിനിയമങ്ങൾ ദൈവനിയമങ്ങളാണെന്നും അവയെ അടിസ്ഥാനമാക്കിയുള്ള ശാസ്ത്രീയ വിജ്ഞാനം ഇസ്ലാമിക പഠനത്തിൻെറ അർദ്ധഭാഗമാണെന്നും ഉള്ള വസ്തുത പാടെ വിസ്മരിച്ചിരിക്കുന്ന ഒരു തലമുറ

ക്ക് അതു് ഒരു വലിയ ഉൽബോധനവും ആയിരിക്കും. ഇസ്ലാമിക് സ്റ്റഡി സർക്കിൾ മുസ്ലിംകൾക്ക് വിശി ഷ്യാ മുസ്ലിം വിദ്യാർത്ഥികൾക്ക് മഹത്തായ ഒരു സേ വനമാണ് ചെയ്തുകൊണ്ടിരിക്കുന്നതു് എന്നു് പറയുന്ന തിൽ എനിക്കു സന്തോഷം ഉണ്ടു്. ഭൌതികതയുടെ പേരിൽ ആദ്ധ്യാത്മിക മൂല്യങ്ങളെ അവഗണി ക്കുവാനുള്ള വാസന നാട്ടിൽ പരന്നുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഇസ്ലാമിക് സ്റ്റഡി സർക്കിൾ പോലെയുള്ള സംഘടനകളുടെ പരിശ്രമം അത്യന്താ പേക്ഷിതമാണ്. നിസ്വാർത്ഥരും മതഭക്തരും ഊർജ്ജ സ്വലരുമായ മുസ്ലിം യുവാക്കളാണ് ഈ പ്രസ്ഥാന ത്തിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന തു്. അവർക്കു സകല വിജയങ്ങളും ഭാവുകങ്ങളും സ ന്തോഷപൂർവ്വം നേരുന്നതോടുകൂടി ഈ ലഘുഗ്രന്ഥത്തി ന് പൊതുജനങ്ങളുടെ സകലവിധമായ പ്രോത്സാഹ നങ്ങളും ലഭിക്കുമാറാകട്ടെ എന്നു് ഞാൻ ആത്മാർത്ഥ മായി ആശംസിക്കുന്നു.

(ഒപ്പു്)

കെ. എം. സീതി, ബി. എ., ബി. എൽ.

എറണാകുളം,
20—4—1957.

# അഭിപ്രായം

കാലാന്തരത്തിൽ കേരളവ്യാപകമായ പരിപാടികളോടുകൂടി പ്രവർത്തിക്കണമെന്നുള്ള വിശാലമായ ഒരു പദ്ധതി ആസൂത്രണം ചെയ്തുകൊണ്ടു് തോട്ടുംമുഖം കേന്ദ്രമാക്കി പ്രവർത്തിക്കുന്ന ഇസ്ലാമിക് സ്റ്റഡിസർക്കിളിന്റെ പ്രസിദ്ധീകരണക്കമ്മിററിവകയായി പ്രസിദ്ധീകരിക്കുന്ന "ഇസ്ലാം ലോകത്തിനു നൽകിയ സംഭാവനകൾ" എന്ന വിജ്ഞാനപ്രദമായ ഈ ചെറുഗ്രന്ഥം വായനക്കാരുടെ മുമ്പാകെ സമർപ്പിക്കുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു.

ഇസ്ലാമിന്റെ ശാസ്ത്രീയമായ നേട്ടങ്ങൾ, ചരിത്രപരമായ അതിന്റെ പശ്ചാത്തലം എന്നിവ സംക്ഷിപ്തമായിട്ടെങ്കിലും വിവരിക്കുവാൻ ഈ ചെറുഗ്രന്ഥത്തിനു് സാധിച്ചിട്ടുണ്ടു്. കേരളത്തിലെ പ്രബുദ്ധരായ മുസ്ലിമീങ്ങൾക്കു് വിശേഷിച്ചു് അഭ്യസ്ത വിദ്യരായ മുസ്ലിം ചെറുപ്പക്കാർക്കു് ഇതു പ്രചോദനമായിത്തീരുമെന്നു ഞാൻ വിശ്വസിക്കുന്നു.

സാംസ്കാരിക പ്രവർത്തനങ്ങളെ മുൻനിറുത്തിക്കൊണ്ടുള്ള പ്രസ്ഥാനങ്ങളും സംഘടനകളും കൊണ്ടുമാത്രമെ വിവിധരംഗങ്ങളിൽ അധഃപതിച്ചു കിടക്കുന്ന മുസ്ലിം സമുദായത്തെ ഉൽബുദ്ധമാക്കി കർമ്മരംഗത്തേക്കു് ആനയിക്കുവാൻ സാദ്ധ്യമാകയുള്ളു എന്നാണു് എന്റെ വിശ്വാസം. ഈ സംഘടനയിലെ പ്രവർത്തകന്മാരായ അഭ്യസ്ത വിദ്യരും നിസ്വാർത്ഥരുമായ

യുവാക്കന്മാർ ഇസ്ലാമിൽ അടിയുറച്ചുകൊണ്ടു് ഇവരുടെ ഈ സംരംഭം മുന്നോട്ടു കൊണ്ടുപോകുന്നതിനു് ഞാൻ അവരോടു് അഭ്യർത്ഥിക്കുന്നതോടുകൂടി ഈ പ്രസ്ഥാനത്തിനു് സർവ്വവിധ സഹായ സഹകരണങ്ങളും കേരളത്തിലെ സമുദായ നേതാക്കന്മാർ ചെയ്തുകൊടുക്കണമെന്നു് ഒരു ഇസ്ലാമിക സഹോദരൻ എന്ന നിലയിൽ ഞാൻ അഭ്യർത്ഥിക്കുകയാണു്.

സംക്ഷിപ്തമായിട്ടെങ്കിലും ഏറെക്കുറെ ഇസ്ലാമിൻെറ വിജ്ഞാന പ്രവർത്തനങ്ങളെപ്പററി പ്രതിപാദിച്ചിരിക്കുന്ന ഈ ലഘുഗ്രന്ഥത്തിനു് കേരളത്തിലെ മുസ്ലിം ദിനപ്പത്രങ്ങൾ മുഖേനയും മാസികകൾ വഴിയായും വേണ്ട പ്രോത്സാഹനങ്ങൾ കൊടുത്തു വിജയത്തിലെത്തിക്കണമെന്നു് ഞാനഭ്യർത്ഥിക്കുന്നു.

എന്നെ സംബന്ധിച്ചിടത്തോളം കേരളവുമായി വളരെ വിദൂരതയിൽ കഴിഞ്ഞുകൂടുകയാണെങ്കിലും എന്നാൽ ആവതുള്ള സകലവിധ സഹായ സഹകരണങ്ങളും ഇസ്ലാമികാദർശത്തെ മുൻനിറുത്തി ഈ സംഘടന മുന്നോട്ടു് പോകുന്നിടത്തോളം കാലം പ്രതീക്ഷിക്കാവുന്നതാണു്. ഈ പ്രസ്ഥാനത്തിൻെറ ഉൽക്കർഷത്തിനു് സകലവിധ ഭാവുകങ്ങളും നേരുന്നു.

(ഒപ്പു്)

എ. എം. മൊഹിയദ്ദീൻ, ആലുവാ

എം. എ. (അൽ അസ്ഹർ)

എം. എഫ്. ബി., അഫ്സലുൽഉലമാ

ന്യൂഡൽഹി
23–8–'57

ഈ ചെറുഗ്രന്ഥം എഴുതുന്നതിന്ന് താഴെ പറയുന്ന ഗ്രന്ഥങ്ങളും, ലേഖനങ്ങളുംഅവലംബം നൽകിയിട്ടുണ്ട്.

1. Discovery of India, By Jawaharlal Nehru
2. Glimpses of world history Do.
3. Islam in the world, By Dr. Zaki-Ali, M. D.
4. Umar the great, By Shams-Ul-Ulama Allama Shibili Nu'mani
5. Muslim Contribution to Science & Culture, By Mohammed Abdul Rahiman Khan
6. "അന്ത്യപ്രവാചകൻ" By A. Mohammedkannu B. A. L. T.
7. "കേരളവും മുസ്ലിമീങ്ങളും" എന്ന മാതൃഭൂമി കേരളസംസ്ഥാനപ്പതിപ്പിലെ പ്രൊഫസർ സെയ്യിദ് മൊഹിയുദ്ദീൻ ഷാ എം. എ. യുടെ ലേഖനം
8. "കേരളമുസ്ലിമീങ്ങൾ" എന്ന ചന്ദ്രികയിലെ കേരളസംസ്ഥാനപ്പതിപ്പിലെ കെ. എം. സീതി, ബി. എ. ബി. എൽ. ന്റെ ലേഖനം.

# അദ്ധ്യായം 1

## നബിയുടെ കാലത്തിനു മുമ്പുള്ള ലോകം.

നബിയുടെ ജനനകാലത്തുള്ള ലോകം അജ്ഞാത തമസ്സിൽ അമന്നിരുന്നു. ദൈവബോധം മനുഷ്യ ഹൃദയങ്ങളിൽ വെളിച്ചം വീശിയില്ല. ആദ്ധ്യാത്മിക പ്രഭ പാടെ മറഞ്ഞു. ദൈവനിന്ദനവും നിർമ്മമതത്വവും കരാളനൃത്തം ചെയ്തു. ആഫ്രിക്കാഭൂഖണ്ഡം നരഭോജികളായ മനുഷ്യരുടേയും കാട്ടാളത്വത്തിന്റേയും ആവാസരംഗമായിരുന്നു. യൂറോപ്പ് പൈശാചികത്വത്തിലും മൃഗീയതയിലും മുങ്ങിയിരുന്നു. ക്ഷമയുടേയും ത്യാഗത്തിന്റേയും മകുടോദാഹരണമായിരുന്ന ക്രിസ്തുമതത്തിന്റെ പേരിൽ അവിടെയെങ്ങും കുടിപകകളും കൊലപാതകങ്ങളും നൃത്തമാടിയിരുന്നു. ക്രിസ്തുമതം പല വിഭാഗങ്ങളായി തിരിഞ്ഞു. ഇവർ തമ്മിലുണ്ടായ വെറുപ്പിന്റേയും ക്ഷാത്രത്തിന്റേയും തീച്ചൂളയിൽ ദീനാനുകമ്പയും മനുഷ്യത്വവും എരിഞ്ഞമർന്നു. ഗ്രീസിന്റേയും റോമിന്റേയും പൂർവ്വമഹിമകളെല്ലാം അസ്തമിച്ചു. അന്ന് അറിയപ്പെട്ട ലോകത്തിൽ പ്രതാപവും പ്രശസ്തിയും ആർജ്ജിച്ചിരുന്ന മദ്ധ്യധരണ്യാഴിയുടെ ഇരുകരകളിലുമുള്ള പൌരാണിക സാമ്രാജ്യങ്ങളിൽ സൌന്ദര്യത്തിന്റേയും സൽഗുണത്തിന്റേയും നീതിബോധത്തി

ൻേറയും ഒരൊററ രശ്മീ പോലും ദൃശ്യമായിരുന്നില്ല. അങ്ങനെ ജനങ്ങളിൽ അന്ധതയും അനാചാരങ്ങളും അക്രമവും കൊലയും കൊള്ളിവെപ്പും എന്നു വേണ്ടാ സകല ദുർഗ്ഗുണങ്ങളും തിങ്ങിനിറഞ്ഞു മാനവ ലോകം ഇടയനില്ലാത്ത ആട്ടിൻ പററം പോലെ ദുർഗ്ഗുണമാകുന്ന ദുഷ്ടമൃഗത്തിൻെറ മുമ്പിൽ നിസ്സഹായരായി നിലകൊണ്ടു. അറബികൾ തങ്ങളുടെ പൂർവ്വപിതാക്കളായ നൂഹ് നബിയുടേയും ഇബ്രാഹീം നബിയുടേയും മതത്തെ പാടെ വിസ്മരിച്ചു. അവരുടെ അസാന്മാർഗ്ഗീക പ്രവൃത്തി മൂലവും ഗോത്രകലഹങ്ങൾ ഹേതുവായും അവർ നാശഗഹ്വരത്തിൻെറ വക്കിൽചെന്നെത്തിയിരുന്നു. പേർഷ്യാക്കാരും അസന്മാർഗ്ഗീക ജീവിതത്തിലേക്ക് വഴുതിവീണ് അധ:പതനത്തിലാണ്ടു. തങ്ങളുടെ ആത്മാക്കളെ പിശാചിൻെറ മുമ്പിൽ അവർ ആഹുതിചെയ്തു. പൈശാചികവും മൃഗീയവുമായ പല ആചാരങ്ങളും നടപടികളും അവർ സ്വീകരിച്ചു. ഇന്ത്യാ വിഗ്രഹാരാധനയുടെ കേളീരംഗമായി മാറി. ബ്രാഹ്മണർ ദേവസ്ഥാനത്തേക്കുയൎന്നു. ശൂദ്രർ അടിമകളായി മാറി. ചൈനക്കാർ ഭൌതിക വാദത്തിൽ നിപതിച്ച് ദൈവത്തെ പാടെ വിസ്മരിച്ചു. ഏവം വിധം എവിടെ നോക്കിയാലും ലോകം തമോപടലത്താൽ ആവൃതമായിരുന്ന ഒരു കാലഘട്ടത്തിലാണ് പരിശുദ്ധ ഇസ്ലാം മതത്തിൻെറ പ്രഭാത രശ്മികൾ അറേബ്യൻ ചക്രവാളത്തിൽ പ്രകാശിച്ചതു്.

അറേബ്യായിലെ സ്ഥിതി ഈ കാലഘട്ടത്തിൽ ഏററവും പരിതാപകരമായിരുന്നു. സ്വന്തമായി ഒരു രാജാവൊ ഭരണാധികാരികളൊ അവൎക്കുണ്ടായിരുന്നി

ല്ല. കഅബായുടെ അകത്തും പുറത്തുമായി മുന്നൂററി
അറുപത്ത് വിഗ്രഹങ്ങളുണ്ടായിരുന്നു. നാട്ടു മുഴുവൻ
വിഗ്രഹാരാധന നടമാടിയിരുന്നു. ഇതിൽ പക്ഷി
മൃഗാദികളുടേയും നബിക്കു മുമ്പുണ്ടായിരുന്ന ദൈവ
പ്രവാചകന്മാരുടേയും വിഗ്രഹങ്ങളും സ്ഥാനം പിടി
ച്ചിരുന്നു. ദേവന്മാരുടെ പ്രീതിക്കായി നരബലി
പോലും നടത്തപ്പെട്ടിരുന്നു. ഓരോ പുരോഹിത
ന്മാക്ക് ഓരോ വിഗ്രഹമുണ്ടായിരുന്നു. ആ പേരിൽ
പൊതുജന ചൂഷണം നിർലജ്ജം നടത്തപ്പെടുകയും
ചെയ്തിരുന്നു. സൂര്യചന്ദ്രാദികളേയും നക്ഷത്രങ്ങളേയും
ആരാധിച്ചുപോന്നിരുന്നു. സ്ത്രീ പ്രജകൾ കുടുംബത്തി
ന് ഒരു നാശമായികണക്കാക്കപ്പെടുകയും അതുമൂലം അ
വരെ നിഷ്ക്കരുണം വധിക്കുകയും ചെയ്തിരുന്നു. ഇഷ്ടം
പോലെ സ്ത്രീകളെ സ്വീകരിക്കുകയും ഉപേക്ഷിക്കുകയും
ചെയ്തുപോന്നിരുന്നു. വേശ്യകളുടെ നിർലജ്ജമായ
നൃത്തരംഗങ്ങൾ സർവ്വസാധാരണയായിരുന്നു. മദ്യ
പാനം, ചൂതുകളി എന്നീ ദുർവൃത്തികൾ സർവ്വത്ര ന
ടമാടിയിരുന്നു. ഒരു നൂറിൽ പരം ജാതി മദ്യങ്ങൾ
ഉപയോഗിക്കപ്പെട്ടുപോന്നിരുന്നു. ചൂതുകളിക്കാത്ത
വരെ നിന്ദ്യന്മാരായും ദാനശീലമില്ലാത്തവരായും മ
ററുള്ളവർ പരിഹസിച്ചുപോന്നു. അമിതപലിശയും
അതിനോടനുബന്ധിച്ച കഠോര നിയമങ്ങളും മൂർദ്ധ
ന്യത്തിൽ എത്തിയിരുന്നു. കലഹപ്രിയം അവരു
ടെ മറെറാരു വൻദൂഷ്യമായിരുന്നു. ഗോത്രകലഹ
ങ്ങൾ സവ്വസാധാരണയായിരുന്നു. ജീവകാരുണ്യമൊ
സമസൃഷ്ടിസ്നേഹമൊ ലവലേശം അവക്കറിയുവാൻ
പാടില്ലായിരുന്നു. നിർദ്ദയവും പൈശാചികവും ആ
യ ഇവരുടെ ശിക്ഷാരീതികൾ ഏററവും നിഷ്ഠൂരവും

കഠോരവുമായിരുന്നു. മാന്ത്രികന്മാരും അജ്ഞന്മാരും ജനങ്ങളുടെ അന്ധവിശ്വാസത്തെ ചൂഷണം ചെയ്ത് സ്വചരന്ദം വിഹരിച്ചിരുന്നു. അറബികളുടെ സാഹിത്യം കല മുതലായതു് സ്ത്രീകളോടും കള്ളിനോടും ഉള്ള പ്രേമത്തെ പ്രകീർത്തനം ചെയ്യുന്നവയായിരുന്നു. ഇപ്രകാരമുള്ള ഒരു ജനാവലിയിലാണു് നബി ഭൂജാതനായതു്.

ഖുറൈഷി ഗോത്രത്തിൽപ്പെട്ട അബ്ദുല്ലായുടേയും അമീനായുടേയും മകനായി ക്രിസ്ത്വാബ്ദം 571 ഏപ്രിൽ മാസം 22-ാംനു- മുഹമ്മദുനബി ഭൂജാതനായി. ജനനത്തിനു മുമ്പുതന്നെ പിതാവു് മരിക്കുക, ശിശുപ്രായത്തിൽ മാതാവു് നഷ്ടമാകുക, എട്ടുവയസ്സുമാത്രം ഉള്ളപ്പോൾ പിതാമഹൻ വേർപെടുക, താരതമ്യേനയുള്ള ദാരിദ്ര്യജീവിതം എന്നീ ദുഃഖാനുഭവങ്ങളുടെ പശ്ചാത്തലത്തിൽ എപ്പോഴും നിരാഡംബരനായി കഴിഞ്ഞുകൂടിയ നബി മററുള്ളവരിൽ നിന്നെല്ലാം വ്യത്യസ്ഥനായി കാണപ്പെട്ടു. തൻെറ ബാല്യജീവിതം ലളിതകോമളമായിരുന്നു. തൻെറ പിതാമഹനായ അബൂതാലിബിൻെറ രക്ഷാകർത്തൃത്വത്തിൽ കഴിഞ്ഞുകൂടിയ കാലത്തു് കുറച്ചുകാലംഅദ്ദേഹത്തിൻെറ ആടുമാടുകളെ മേയ്ക്കുന്ന ജോലിയിലും ഏർപ്പെട്ടിരുന്നു. ഇബ്രാഹീം, മൂസാ, ഈസാ മുതലായ പ്രവാചകന്മാരും പ്രസ്തുത വൃത്തിയിൽ ഏർപ്പെട്ടിട്ടുണ്ടല്ലൊ. പിന്നീടു് മനുഷ്യസമൂഹത്തെ നയിക്കുവാനുള്ള പ്രാഥമിക പരിശീലനമായി അതു് അവക്കു് ഉപകരിച്ചിരിക്കാം. മരുഭൂമി മാത്രം കണ്ടു പരിചയിച്ച നബിക്കു് അബൂതാലിബിൻെറ കൂടെ തൻെറ പന്ത്രണ്ടാമത്തെ വയസ്സിലുണ്ടായ സിറിയാ യാത്രയിൽ നിന്നും നൂതനമായ പല അറി

വുകളും ലഭിക്കുവാനിടയായി. തൻെറ യൗവന കാല മാരംഭിച്ചതോടു കൂടി അജ്ഞതയിലും അന്ധതയിലും മുഴുകിയിരുന്ന തൻെറ രാജ്യവാസികളെപ്പററി അദ്ദേഹം കൂടുതൽ ചിന്തിക്കുവാനും അവരുടെ നേരായ മാർഗ്ഗത്തിനു വേണ്ടി കഴിവതു് പ്രവർത്തിക്കുവാനും തുടങ്ങി. തൻെറ ബുദ്ധിപൂർവ്വമായ പ്രവൃത്തികൾ മൂലം പല കലഹങ്ങളും അറബികളുടെ ഇടയിൽ നിന്നു് നീക്കം ചെയ്യുന്നതിനു് അദ്ദേഹം പരിശ്രമിച്ചിട്ടുണ്ടു്. മക്കത്തെ ധനാഢ്യരായ പല വ്യാപാരികളുടേയും ഏജൻറായി പല സാർത്ഥവാഹക സംഘങ്ങളുടെ കൂടെ പല ദിക്കിലും അദ്ദേഹം സഞ്ചരിച്ചു. കൃത്യബോധം, വിശ്വസ്ഥത ഈ വക സൽഗുണങ്ങളാൽ "അൽഅമീൻ" എന്ന അപരാഭിധാനത്താൽ അദ്ദേഹം അറിയപ്പെട്ടു. ഒരു വർത്തകൻ എന്ന നിലയിൽ നബി ആർജ്ജിച്ച "സത്യസന്ധൻ" എന്ന സൽകീർത്തി മക്കാനിവാസികളുടെ ഇടയിൽ അത്ഭുതപൂർവ്വമായ ഒരു മാന്യ പദവി അദ്ദേഹത്തിനു സമ്പാദിച്ചു കൊടുത്തു. കുലീനയും, കുബേരയും, വിധവയുമായ "ഖദീജായുടെ" കച്ചവട ഏജൻറായി നബി പ്രവർത്തിക്കുകയും അവരുടെ സ്നേഹവാത്സല്യങ്ങൾക്കു് പാത്രീഭൂതനാകുകയും, അതു പരിശുദ്ധ പ്രേമമായി പരിണമിക്കുകയും താമസം വിനാ ഖദീജായെ അദ്ദേഹം വിവാഹം കഴിക്കുകയും ചെയ്തു. ഇതോടുകൂടി സമ്പത്തും ഐശ്വര്യവും നബിക്കു് വന്നു ചേർന്നു. പക്ഷെ ഈ സമ്പത്തിലും ഐശ്വര്യത്തിലും മതിമയങ്ങാതെ താൻ സമുന്നതമായ ഏതൊ ഒന്നിനെ തേടിക്കൊണ്ടിരുന്നു. പ്രകൃത്യാ ചിന്താശീലനും ധ്യാനനിഷ്ഠനും ആയിരുന്ന നബി അജ്ഞാതമായ പരാശക്തിയെ ആരായുവാനും തൻെറ ആത്മീയ

ചിന്തകൾ നടത്തുവാനുമായി മുഴുവൻ സമയവും വിനിയോഗിച്ചു. സൃഷ്ടിയുടെ പ്രശ്നത്തിന്ന് ശരിയായ ഉത്തരം കണ്ടുപിടിക്കാനായി നബി തൻെറ ആത്മാവിനോടു തന്നെ ചോദ്യം ചെയ്തു തുടങ്ങി.

ഹിറാ പർവ്വതത്തിൻെറ മുകളിൽ എല്ലാ വർഷങ്ങളിലും റംസാൻ മാസത്തിൽ നബി പോയിരുന്ന് ധ്യാനിക്കുക പതിവായിരുന്നു. പരമമായ യഥാൎത്ഥത്തെ തന്നെയാണ് അദ്ദേഹം അന്വേഷിച്ചു കൊണ്ടിരുന്നതു്. അന്വേഷണ ബുദ്ധിവർദ്ധിച്ചുവരുന്തോറും നിരാശപ്പെടാതെ റംസാൻ മാസം മുഴുവനും അദ്ദേഹം ആദ്ധ്യാത്മിക നിരീക്ഷണങ്ങൾക്ക് ചിലവഴിക്കുവാൻ തുടങ്ങി. എന്നിട്ടും ഈ ഗഹനപ്രശ്നത്തിന്ന് ഉത്തരം അദ്ദേഹത്തിന്ന ലഭിച്ചില്ല. റംസാൻ മാസത്തിൽ മാത്രം നടത്തിവന്ന ഈ ആദ്ധ്യാത്മിക നിരീക്ഷണങ്ങൾ മററു മാസങ്ങളിലും അദ്ദേഹം തുടൎന്നുകൊണ്ടിരുന്നു. ക്രമേണ അദ്ദേഹത്തിൻെറ ജീവിതത്തിൽ ഏററിയ കൂറും ധ്യാനനിഷ്ഠനായി കഴിച്ചുകൂട്ടി. ഹിറാഗുഹയിൽ പലപ്പോഴും അദ്ദേഹം അഗാധചിന്തയിലും വിശ്വവ്യാപിയായ പരാശക്തിയുമായുള്ള ആത്മസമീപനത്തിലും കഴിഞ്ഞുകൂടുക പതിവായിരുന്നു. ഇതിൻെറ ഫലമായി തൻെറ ചുററുമുള്ള നിർജ്ജീവ പദാൎത്ഥങ്ങൾ പോലും തന്നോടു് സംസാരിക്കുന്നതായി അദ്ദേഹത്തിന്ന തോന്നി. തന്നോടു് സകല ചരാചരങ്ങളും തന്നെ ഭരമേല്പിച്ചിരുന്ന കൃത്യം നിർവ്വഹിക്കുവാൻ ആവശ്യപ്പെട്ടതായും നബിക്ക് തോന്നി. അത്ഭുതകരമായ പല സ്വപ്നങ്ങളും അദ്ദേഹം കണ്ടു. മനുഷ്യജീവിതത്തിൻെറ ഭാവിയെപ്പററി പല സ്വപ്നങ്ങളും അദ്ദേഹത്തിന്നുണ്ടാകുക പതിവായിരുന്നു.

ഒരു ദിവസം അർദ്ധരാത്രി നബി പതിവുപോലെ ഹിറാഗുഹയിൽ, ധ്യാനനിഷ്ഠനായിരിക്കുമ്പോൾ, ജീവജാലങ്ങളെല്ലാം സുഖസുഷുപ്തിയിൽ വിശ്രമം കൊള്ളുമ്പോൾ, പ്രകൃതി മുഴുക്കെ അതിന്റെ സ്രഷ്ടാവിന്റെ മഹിമയെ നിശ്ശബ്ദതയിൽക്കൂടി പ്രകീർത്തനം ചെയ്യുമ്പോൾ, വിജ്ഞാനദാഹത്താൽ എരിപൊരി കൊണ്ടിരുന്ന ഹൃദയത്തിന്റെ മുമ്പിൽ ദിവ്യഗ്രന്ഥം തുറന്നു കാണപ്പെട്ടു. അഗാധചിന്തയിൽ ആണ്ടുകിടന്ന നബി ഒരു ഗംഭീരനാദത്താൽ ഉണർത്തപ്പെടുകയും വായിക്കുവാൻ ആ ശബ്ദം തന്നെ രണ്ടു പ്രാവശ്യം അദ്ദേഹത്തോട് ആഹ്വാനം ചെയ്യുകയും ചെയ്തു. രണ്ടു പ്രാവശ്യവും നബി അതിൽ നിന്നും ഒഴിഞ്ഞു മാറുവാൻ ശ്രമിച്ചു. ഒരു ഭയങ്കരഭാരം തന്റെ ശരീരത്തെ അമർത്തുന്നതുപോലെ അദ്ദേഹത്തിന്നു തോന്നി. "വായിക്കുക" എന്നുള്ള ആ ശബ്ദം മൂന്നാമതും ആവർത്തിക്കപ്പെട്ടു. "ഞാൻ എന്താണു വായിക്കേണ്ടതു്" നബി ഭയപ്പെട്ടു് ചോദിച്ചു. ഇതിന്നു് ആ അദൃശ്യശബ്ദം ഇങ്ങനെ പ്രതിവചിച്ചു. "സ്രഷ്ടാവായ നിന്റെ ദൈവത്തിന്റെ നാമത്തിൽ വായിക്കുക. അവൻ മനുഷ്യനെ രക്തപിണ്ഡത്തിൽ നിന്നും സൃഷ്ടിച്ചു. നീ വായിക്കുക നിന്റെ നാഥൻ പേനകൊണ്ടു് പഠിപ്പിച്ച അത്യുദാരനത്രേ! മനുഷ്യൻ അറിയാത്തതിനെ അവൻ മനുഷ്യനു് പഠിപ്പിച്ചു" (ഖു 96-1-5)

നബി ഈ വാക്യങ്ങൾ അനുകഥനം ചെയ്തു. ഈ വാക്യങ്ങൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ശക്തിയായി പതിഞ്ഞു. ഈ ദിവ്യ വാക്യത്തിൽ നിന്നു് വിദ്യകൊണ്ടല്ലാതെ ലോകത്തെ ഉദ്ധരിക്കുവാൻ സാദ്ധ്യമല്ലെന്നും, ഏതു് അന്ധതയേയും അനാചാരങ്ങ

ളേയും വിദ്യകൊണ്ടു് പരിഹരിക്കാമെന്നും ഉള്ളതത്വം നമുക്കു് ഗ്രഹിക്കാമല്ലോ. മനുഷ്യന്റെ ഭൗതികവും പാരത്രികവുമായ സകല ജീവിത പ്രശ്നങ്ങളേയും സ്പർശിക്കുന്നതും ഏതു കാലത്തിനും ദേശത്തിനും അനുയോജ്യമായതുമായ പരിശുദ്ധഖുർആന്റെ വിവിധവശങ്ങളെ സംബന്ധിച്ചുള്ള വിശദാംശങ്ങളിലേക്കു് തല്ക്കാലം പ്രവേശിക്കുന്നില്ല. ഇസ്ലാംമതം വിദ്യാഭ്യാസത്തിനു് നല്കിയിരിക്കുന്ന പരമപ്രാധാന്യത്തെ കുറിക്കുന്നതിനു മാത്രം ഈ ഭാഗം ഇവിടെ ഉദ്ധരിച്ചുവെന്നേയുള്ളു. പിൻകാലത്തു് ഇസ്ലാം മതം മൂലം വിസ്മയാവഹമായ നേട്ടങ്ങൾ ഉണ്ടായതു് ഖുർആനെ മുറുകെ പിടിച്ചുകൊണ്ടു് മുസ്ലിമീങ്ങൾ ജീവിച്ച കാലഘട്ടത്തിലായിരുന്നുവെന്നു് നാം മനസ്സിലാക്കണം. അന്നത്തെ ലോകത്തെ "അത്ഭുതപരതന്ത്രമാക്കിയതു്" മുസ്ലിമീങ്ങളുടെ അക്കാലത്തെ സാംസ്കാരികവും വിദ്യാഭ്യാസപരവുമായ മുന്നേററം കൊണ്ടായിരുന്നു. അല്ലാഹുവിന്റെ പരിശുദ്ധ പ്രവാചകനേയും ദിവ്യഗ്രന്ഥമായ ഖുർആനേയുംകൊണ്ടല്ലാതെ ഒരു മുസൽമാനു് ചിന്തിക്കുവാനും പ്രവർത്തിക്കുവാനും സാദ്ധ്യമല്ല, അധികാരവുമില്ല. മുസൽമാന്റെ ഈ മനോഭാവം ഒരിക്കലും പിന്തിരിപ്പുന്നല്ലെന്നും ഏററവും പുരോഗമനപരമാണെന്നും നാം ധരിക്കണം.

# അദ്ധ്യായം 2

## ഏ. ഡി. 632 മുതൽ 711 വരെയുള്ള കാലഘട്ടം.

ഇസ്ലാമിൻെറ ഏററവും സുവർണ്ണമായ കാലഘട്ട മായിരുന്നു "ഖുലഫാ- ഉൽറാഷിദീങ്ങളുടെ"ഭരണ കാലം. മതത്തിൻെറ വൃത്തത്തിൽ നിന്നും അണുപോലും വ്യതിചലിക്കാതെ അബൂബക്കർ(റ), ഉമർ (റ), ഉസ്മാൻ (റ), അലി (റ) എന്നീ മഹാന്മാരായ ഖലീഫമാരുടെ ഏ. ഡി. 632 മുതൽ 661 വരെയുള്ള ശോഭനമായഭരണകാലത്ത് ആഭ്യന്തരമായി പലഗൂർഘടഘട്ടങ്ങളും ഇസ്ലാമിൻെറ ശത്രുക്കളുമായി പല ഏററമുട്ടലുകളും ഉണ്ടായിട്ടുപോലും ഖുർ-ആനും-ഹദീസും മുറുകെ പിടിക്കുന്ന ഒരു ജന വിഭാഗം സജ്ജമാക്കപ്പെട്ടു.

"ഖുലഫാ-ഉൽറാഷിദീങ്ങൾ" പലതുകൊണ്ടും പ്രബലന്മാരായ ഭരണാധികാരികളായിരുന്നു. അബൂബക്കർ (റ), ഉമർ (റ) ഇവരാണ് ഇസ്ലാമിൻെറ അസ്ഥിവാരം ഉറപ്പിച്ചത്. ഈ മഹാന്മാരുടെ ചുരുങ്ങിയ ഭരണകാലത്ത് ഇസ്ലാമികരാജ്യങ്ങളുടെ വ്യാപ്തി അറേബ്യൻ ഉപദ്വീപിൻെറ അതിരുകളെ അതിലംഘിച്ചുകൊണ്ട് കിഴക്ക് പേർഷ്യാ വരേക്കും, പടിഞ്ഞാറ് ഈജിപ്ത് വരേക്കും വ്യാപിച്ചു. അധികാരമുള്ള ഭരണാധികാരികളും ആജ്ഞാശക്തിയുള്ള മതാധികാരികളുമായിരുന്നിട്ടു പോലും ഇവർ അനാഡംബരമായി ജീവിതം നയിച്ചു.ഇസ്ലാമിൻെറ പ്രജാധിപത്യവ്യവസ്ഥിതി ഏററവും മാതൃകാപരമായ തരത്തിൽ ഇവർ പ്രവർത്തിപഥത്തിൽ കൊണ്ടുവന്നു. മഹാന്മാ

രായ ഈ ഭരണാധിപന്മാരുടെകാലത്തു് അവരുടെചില ഉദ്യോഗസ്ഥന്മാരും പ്രതിപുരുഷന്മാരും ആഡംബര പ്രിയരായികാണപ്പെട്ടപ്പോൾ അവർക്കു് താക്കീതു നല്കുകയും ചിലരെ കഠിനമായി ശിക്ഷിക്കയും ചെയ്തിട്ടുണ്ടു്. അക്കാലത്തു് ചില ഉദ്യോഗസ്ഥന്മാരുടെ ആഡംബര ഭ്രമത്തെപ്പററി ചിന്തിച്ചു് പിൽക്കാലങ്ങളിൽ ഇവർ ഇതിൽ ലയിച്ചു് പരിശുദ്ധ പ്രവാചകൻെറ കാല്പാടുകളിൽ നിന്നും വഴുതിപോകുമൊ എന്നു് സംശയിച്ചു് കരയുകപോലും ചെയ്തിട്ടുള്ള മഹാന്മാരായിരുന്നു അവർ. ഇസ്ലാമിൻെറ നിലനില്പും ശക്തിയും, അദ്ധ്വാനശീലത്തിലും അനാഡംബരത്തിലുമാണു് അധിഷ്ഠിതമായിരിക്കുന്നതെന്നു് അവർ തങ്ങളുടെ മാതൃക കൊണ്ടു് കാണിച്ചിട്ടുണ്ടു്. മുസ്ലിമീങ്ങൾ പേർഷ്യാക്കാരുടെ ആഡംബരവും കോൺസ്റ്റാൻറിനോപ്പിളിലെ രാജകീയ സദസ്സിലെ അലങ്കാരങ്ങളും സ്വീകരിക്കുകയാണെങ്കിൽ ആപത്തു വന്നു് ചേരുമെന്നു് ആ മഹാന്മാരായ ഭരണാധികാരികൾ വിശ്വസിച്ചുപോന്നു. നീതിപൂർവ്വമായ അവരുടെ ഈ ചുരുങ്ങിയ ഭരണകാലം കൊണ്ടു് കിഴക്കൻ റോമാസാമ്രാജ്യവും പേർഷ്യയും അവരുടെ അധീനതയിലായി. ക്രിസ്ത്യാനികളുടേയും ജൂതന്മാരുടേയും പൂജ്യനഗരങ്ങളായ ജറുസലേമും അവർ കൈവശപ്പെടുത്തി. സിറിയായും ഇറാക്കും അവരുടെ ആധിപത്യത്തിലാകുവാൻ അധികസമയം വേണ്ടിവന്നില്ല. ഹസ്രത്തു് അലിയുടെ മരണശേഷം വന്ന ഖലീഫമാരുടെ ഭരണരീതിയിൽ ഇസ്ലാമിക ദൃഷ്ട്യാ പല തെററുകളും വ്യതിയാനങ്ങളും വന്നുചേൎന്നിരുന്നു.

മതസഹിഷ്ണുതയുടെ മകുടോദാഹരണമായിരുന്ന ഇസ്ലാമിക ഭരണത്തിൻെറ പ്രഭാതകാലത്തു് ലോകം ദർശിച്ചതു്. ഒന്നാംഖലീഫയായ അബൂബക്കർ (റ) സേനാനായകന്മാക്കു് അപ്പോഴപ്പോഠം അയച്ചുകൊണ്ടിരുന്ന നിർദ്ദേശങ്ങളിലും, സിറിയാ വിജയത്തിനു് ശേഷം ഉമർ (റ) അവിടത്തെ സർവ്വസൈന്യാധിപനായ അബൂഉബൈദാക്കു് കൊടുത്ത ശാസനകളിലും കാണുന്ന ആശയവിശാലത ഇസ്ലാമിൻെറ സഹിഷ്ണുതക്കു് എത്രയും സ്പഷ്ടമായ ഉദാഹരണമാണു്. നബി (സ) യുടെ അതേകാല്പാടുകളെ പിൻപററിയാണു് ഇവർ പ്രവർത്തിച്ചിരുന്നതു്.

ഹസ്രത്തു് അലിയുടെ നിര്യാണത്തിനുശേഷം ഏ. ഡി. 661 ൽ മുആവിയാ ഖിലാഫത്തു് അധികാരം കരസ്ഥമാക്കുകയും ഉമവ്വിയാ വംശം പരമ്പരാഗതമായി ഈ സ്ഥാനം കൈകാര്യം ചെയ്യുകയും ചെയ്തു. മദീനയിൽ നിന്നും തലസ്ഥാനം ഡമാസ്കസിലേക്കു് മാററി. മുആവിയായും മകൻ യസീദും യസീദിൻെറ മകനും തുടർച്ചയായി ഈ അധികാരം കൈവശം വച്ചുകൊണ്ടിരുന്നു. പ്രജാധിപത്യത്തിൽ നിന്നും ഏകാധിപത്യത്തിലേക്കു് ഭരണം വഴുതിപ്പോയി. മുആവിയാ വംശപരമ്പരയിൽപ്പെട്ട "മർവാൻ" ഖലീഫയായി പിന്നീടു് അവരോധിക്കപ്പെട്ടു. മർവാൻെറ മകനായ അബ്ദുൽ മലിക്കിൻേറയും പുത്രനായ അൽ വലീദിൻെറയും ഖിലാഫത്തു് കാലത്തു് അറബ് സാമ്രാജ്യം വടക്കെ ആഫ്രിക്കയിലും സ്പെയിനിലും വ്യാപിച്ചു.

അമവിയ്യാ ഭരണാധികാരികളുടെ ഖിലാഫത്തധികാരം ഏ. ഡി. 749 വരെ നിലനിന്നു. അ

തിനുശേഷം നബിയുടെ പിതൃവ്യനായ അബ്ബാസിന്റെ വംശപരമ്പരയിൽപ്പെട്ട 'അബുൽഅബ്ബാസ്', അമവിയ്യാവംശത്തിൽപ്പെട്ട അവസാനത്തെ ഖലീഫയെ സ്ഥാനഭ്രഷ്ടനാക്കുകയും അബ്ബാസിയാ ഖിലാഫത്ത് പ്രഖ്യാപിക്കുകയും ചെയ്തു. അബുൽ അബ്ബാസിന്റെ കാലശേഷം, അദ്ദേഹത്തിന്റെ സഹോദരനും, പിൽകാലത്ത് വിശ്വവിഖ്യാതിയാർജ്ജിച്ച ബഗ്ദാദ്പട്ടണത്തിന്റെ ശില്പികളിൽ പ്രമുഖനും കലാവല്ലഭനുമായിരുന്ന "അൽമൻസൂർ" ഖലീഫയായി അവരോധിക്കപ്പെട്ടു. അബ്ബാസിയാ ഭരണകർത്താക്കളുടെ ആദ്യഘട്ടത്തിൽ (ഏ. ഡി. 786 മുതൽ 809 വരെ) ഭരിച്ച ഹാറൂണൽ റഷീദിന്റേയും ഏ. ഡി: 813-833 വരെ ശോഭനമായി ഭരണം നടത്തിയ അൽമഅ്മൂനിന്റേയും ഭരണകാലം ചരിത്രത്തിൽ സ്വർണ്ണലിപികളാൽ ആലേഖനം ചെയ്യപ്പെടുവാൻ അർഹമാണെന്നു നിസ്സംശയം പറയാം. നബിയുടെ കാലശേഷം മുതൽ ബഗ്ദാദിലും കർദോവായിലും പരിഷ്കാരത്തിന്റേയും സംസ്കാരത്തിന്റേയും പൊൻപുലരിയുടെ ആരംഭം വരെയുള്ള ഒരു സംക്ഷിപ്തവിവരം കൊടുത്തുവെന്നല്ലാതെ ഈ കാലഘട്ടത്തെപ്പററി സവിസ്തരമായ ഒരു വിവരണത്തിനു ഇവിടെ ഉദ്യമിച്ചിട്ടില്ല.

# അദ്ധ്യായം 3

## കർഡോബായുടേയും ബഗ്ദാദിൻേറയും സുവർണ്ണകാലം.

അമവ്വിയാ ഭരണാധികാരികളായ അറബികൾ, അൽവലീദ് ഇബ്നിന്ന അബ്ദുൽമലിക്കിൻെറ ഭരണകാലത്തു് അതായതു് ഏ. ഡി. 711-ൽ സ്പെയിനിൽ പ്രവേശിച്ചു. "താരിക്ക്-ഇബ്നിന്നസിയാദു്" എന്ന സേനാനായകൻ ആഫ്രിക്കയിൽ നിന്നും ജിബ്രാൾട്ടർ കടന്നു് സ്പെയിനിൽ പ്രവേശിച്ചു. ജിബ്രാൾട്ടർ (ജബലുൽ-താരിക്ക്) എന്ന പേരു തന്നെ ഈ പടനായകൻെറ നാമത്തെഅനുസ്മരിപ്പിക്കുന്നതാണു്. ഇവരുടെ ആധിപത്യവും സാംസ്കാരികമായ മുന്നേററവും ഒന്നിച്ചു് ആരംഭിച്ചു. പടിഞ്ഞാറു് സ്പെയിനിലെ "ഗ്വാഡൽക്വൂവർ"നദീതീരത്തിൽ പ്രബലരായ അമവ്വിയാ ഭരണാധികാരികൾ കെട്ടിപ്പടുത്ത സംസ്കാരത്തിനു് സമാനമായി അന്നു് കിഴക്കു് ബാഗ്ദാദിൽ യൂപ്രട്ടീസ് നദീതീരത്തു് അബ്ബാസിയാ സുൽത്താന്മാരാൽ പരിപോഷിപ്പിക്കപ്പെട്ട സംസ്കാര സങ്കേതം മാത്രമെ ലോകത്തിൽ ഉണ്ടായിരുന്നുള്ളു. ഇതിനു്സമാനമായ ഒരു സംസ്കാരകേന്ദ്രം നാളതു്വരേക്കും മുസൽമാന്മാൎക്കു് കെട്ടിപ്പടുക്കുവാൻ സാധിച്ചിട്ടില്ലെന്നുള്ളതും പരിതാപകരമാണു്. അറബികളുടെ ആധിപത്യത്തിൽ വന്ന സ്പെയിൻ അതിനു മുൻപോ പിൻപോ നേടാത്തതരത്തിലുള്ള അഭിവൃദ്ധി കരസ്ഥമാക്കി. ആക്രമിച്ചു് കീഴടക്കിയ ഒരു രാജ്യത്തു് ജേതാക്കളിൽ

നിന്നു് ഇത്ര സൗഹാർദ്ദപരമായ ഒരു പെരുമാററം മററു് എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു് സംശയമാണു്. ക്രിസ്ത്യാനികൾക്കും ജൂതന്മാൎക്കും അവരുടെ മതാചാരങ്ങൾ നിൎവിഘ്നം തുടൎന്നുകൊള്ളുന്നതിനു് തടസ്സമായി അവർ നിന്നില്ലെന്നു മാത്രമല്ല ഇവരെ അന്നത്തെ ഭരണാധികാരികളുടെ സദസ്സിലെ ഉപദേശാംശങ്ങളായും ഗവൺമെൻറു് വകുപ്പിൽ ഉദ്യോഗസ്ഥന്മാരായും നിയമിച്ചു പ്രോത്സാഹിപ്പിച്ചു. മതസഹിഷ്ണുതയുടെ കാൎയ്യത്തിൽ നബിയും അനുചരന്മാരും പിൻതുടൎന്ന അതേ പന്ഥാവു് ഇവരും അംഗീകരിച്ചു. അറബികൾ ഈ നദീതീരമഹാനഗരിയിൽ വിശ്വമോഹനമായ കൊട്ടാരങ്ങളാലും വിശാലമായ പള്ളികളാലും നാനാവിധ സജ്ജീകരണങ്ങളോടു കൂടിയ ആശുപത്രികളാലും വ്യഖ്യാതമായ വിദ്യാഭ്യാസ സ്ഥാപനങ്ങളാലും, നിരവധി പാലങ്ങളാലും, പൌരാണിക റോമിലെ പോലെ മലഞ്ചരിവുകൾ തമ്മിൽ യോജിപ്പിക്കുന്നതിനു് പററിയ ആടുന്ന പാലങ്ങളാലും, തുരങ്കങ്ങളാലും നിറക്കപ്പെട്ടു. പടിഞ്ഞാറൻ കലീഫയുടെ തലസ്ഥാന നഗരമായി കർദോബാ പ്രഖ്യാപിക്കപ്പെട്ടു. "ഗ്വാഡൽക്വൂവർ" നദിയിലെ കല്ലോലജാലങ്ങളാൽ തലോടപ്പെട്ട ഫലഭൂയിഷ്ഠമായ ഈ പ്രദേശം പ്രകൃതി രമണീയതയുടെ കേളീരംഗവുമായിരുന്നു. കർദോബാ നഗരിയുടെ ചുററുമായി ധാരാളം ചെറിയ പട്ടണങ്ങളുണ്ടായിരുന്നു. തെരുവുകളിൽ സുലഭമായി വിളക്കുകൾ സ്ഥാപിച്ചിരുന്നതിനാൽ ഏതു് അർദ്ധരാത്രിയിലും പട്ടണം സഞ്ചാരയോഗ്യമായിരുന്നു. ക്രൈസ്തവയൂറോപ്പിൽ ഗ്രന്ഥങ്ങൾ വളരെ അപൂൎവ്വമായിരുന്ന ആകാലത്തു്, വല്ലവൎക്കും ഒന്നോ രണ്ടോ കരസ്ഥമായാൽ

അതു് പാതിരിമാരെ ഏൽപ്പിച്ചു് പള്ളിമച്ചിൽ സൂ
ക്ഷിച്ചു് കററങ്ങളിൽ നിന്നും ഒഴിഞ്ഞിരുന്ന ആ കാല
ത്തു്, വളരെ കഴിവുള്ള കൃസ്തീയദേവാലയങ്ങളിൽ
പോലും ചെമ്മരിയാടിന്റെ തുകലിൽ മതഗ്രന്ഥങ്ങൾ
എഴുതി ചുരുളുകളായി ചുരുട്ടി അപൂർവ്വ നിധികളാ
യും ധനപരമായി ഉയർന്നുനില്ക്കുന്നസന്യാസിമഠങ്ങളുടെ
ഉന്നതസ്ഥാനങ്ങളെ വിളിച്ചറിയിക്കുവാനുള്ള പ്ര
കൃതിദത്തമായ കഴിവായും മാത്രം ക്രൈസ്തവപൌരോ
ഹിത്യം കണക്കാക്കി കൈകാര്യം ചെയ്തിരുന്ന ആ കാ
ലത്തു്, ലത്തീൻഭാഷയിൽ നിന്നും മാതൃഭാഷയിലേക്കു്
കഷ്ടിച്ചു് ചില പുസ്തകങ്ങൾ പരിഭാഷപ്പെടുത്തുവാൻ
ചുരുക്കം ചില പുരോഹിതന്മാർക്കു് മാത്രം അറിവുണ്ടാ
യിരുന്ന ആ കാലത്തു് മുസ്ലിം സ്പെയിനിലെ ഓരോ
കുഞ്ഞിനും വിദ്യാഭ്യാസം നിർബന്ധമായി നല്കപ്പെ
ട്ടിരുന്നു. ചെറുതും വലുതുമായ എല്ലാപട്ടണങ്ങളിലും
ഗ്രന്ഥശാലകളുണ്ടായിരുന്നു. അറബികളും, ബെർബ
റന്മാരും, മൊസറബ്സുകളും, ജൂതന്മാരും ഇടകലർന്നു
താമസിച്ചുവന്ന ഇസ്ലാമികാധിപത്യത്തിലുണ്ടായിരു
ന്ന പട്ടണങ്ങളിൽ നിന്നും പത്താംനൂററാണ്ടോടു കൂടി
മഹത്തായ സംസ്കാരങ്ങൾ ഉടലെടുത്തു. ഇതു് ഇസ്ലാ
മിന്റെ സമാധാനപരമായ മുന്നേററത്തിനു് കാരണ
മായി. മുസ്ലിം ആധിപത്യം നിലനിന്നിടത്തോളം
കാലം അതായതു് 13-ാം നൂററാണ്ടുവരെ രാജോചിത
മായ പ്രോത്സാഹനങ്ങൾ ഇതിനു് ലഭ്യമായി. മുസ്ലിം
സ്പെയിൻ ഈ കാലഘട്ടത്തിൽ യൂറോപ്പിലെ ശാസ്ത്രീ
യപ്രവർത്തനങ്ങൾക്കു് നേതൃത്വം കൊടുത്തു. ബുദ്ധി
പരമായ പ്രവർത്തനങ്ങൾക്കു് വലിയ പങ്കുകാരായി
പ്രവർത്തിച്ചിരുന്ന മററു ചില ജനവിഭാഗങ്ങളെയും

മറക്കാവതല്ല. അന്നത്തെ മുസ്ലിം സാമ്രാജ്യത്തിലു ണ്ടായിരുന്ന എല്ലാ വൻനഗരികളിലും വൻകിടഗ്രന്ഥ ശാലകൾ സ്ഥാപിക്കുന്നതിനായും അതിനുവേണ്ടി വി ജ്ഞാനികളുടെ സ ഹാ യ ം കരസ്ഥമാക്കുന്നതിനായും നല്ലമത്സരം നടന്നുകൊണ്ടിരുന്നു. ഈ മുന്നേററ ത്തിൻെറ ഫലമായി ബുഖാറ, സമർക്കന്റ്, മെർവ്, അംറേ, ഇസ്പഹാൻ, ബസ്റാ, ഡമസ്കസ്, കെയിറൊ കെയ്രവാൻ, മരക്കേഷ്, മലാഗ, ഗ്രാനഡാ മുതലായ സാംസ്കാരിക സങ്കേതങ്ങൾ രൂപമെടുത്തു. കിഴക്ക് ബഗ്ദാദും പടിഞ്ഞാറ് കർദോബയും ഇസ്ലാം മതവി ശ്വാസമാകുന്ന ശൃംഖലയാൽ ബന്ധിക്കപ്പെട്ടു. ഈ കാലഘട്ടത്തിലുണ്ടായ നേട്ടങ്ങൾ ബൃഹത്തായിരുന്നു. വിജ്ഞാനത്തിൻെറ നാനാതുറകളിലുമുള്ള ഈ രണ്ടു കേന്ദ്രങ്ങൾമഹാനഗരികളും കൂടിയായിരുന്നു. അറി വിൻെറ നാനാവിധരംഗങ്ങളിൽ ഏകാഗ്രബുദ്ധിയോ ട്കൂടിയുള്ള പര്യവേക്ഷണങ്ങളാലും, പരീക്ഷണങ്ങളാ ലും വളരെ അഭിവൃദ്ധി പ്രാപിച്ച ഒരു വിദ്യാഭ്യാസ രീതി കൈവന്നതു കൊണ്ട് വിജ്ഞാനത്തിൻെറ വി വിധരംഗങ്ങളിൽ കാര്യമായ മുതൽക്കൂട്ടുകളുണ്ടായി. ഐബീരിയൻ ഉപദ്വീപിലെ ഈ നേട്ടങ്ങൾക്ക് അമ വ്വിയാഭരണാധികാരികളോടാണ് നാം ഏറെ കടപ്പെ ട്ടിട്ടുള്ളതു്. ഇവരിൽ പലരുടേയും കലാവാസനയും വിദ്യാഭ്യാസമേന്മയും, എടുത്ത് പറയത്തക്കതായിരു ന്നു. ഇസ്ലാമിക സംസ്ക്കാരത്തിൻെറ നേട്ടങ്ങൾക്ക് മൂലകാരണം ഖുർആനാണ്. അതിൻെറ പ്രാഥമിക തത്വങ്ങൾ വിജ്ഞാനാന്വേഷണത്തെ പ്രോത്സാഹിപ്പി ച്ചു. വിജ്ഞാനം കരസ്ഥമാക്കുവാൻ പ്രവാചകൻ ആ വശ്യപ്പെടുകയും അതിനെ നിർബന്ധമാക്കുകയും ചെയ്തു.

ശാസ്ത്രീയവിഷയങ്ങൾ പഠിക്കുന്നതിന്ന് നബി (സ) പ്രോത്സാഹിപ്പിച്ചു. "ജ്ഞാനാന്വേഷണം ഓരോമുസ്ലിം സ്ത്രീയുടേയും പുരുഷൻേറയും കടമയാണ്." "ജ്ഞാനം ചൈനായിലാണ് ഉള്ളതെങ്കിലും, നിങ്ങൾ തേടികണ്ടുപിടിക്കുക" "പണ്ഡിതന്മാർ പ്രവാചകന്മാരുടെ പിൻതുടർച്ചക്കാരാണ്" ഈ നബി വചനങ്ങൾ ഇവർ അർത്ഥത്തിലും അക്ഷരത്തിലും പ്രയോഗത്തിൽവരുത്തി.

ഒരു പടിഞ്ഞാറൻ പണ്ഡിതൻ എഴുതുന്നു "ഈ പരിഷ്കർത്താവിൻെറ ഈ വിധത്തിലുള്ള വിലയേറിയ വാക്കുകൾ മസ്ലിമീങ്ങളുടെ ബുദ്ധിപരമായ അധഃപതനത്തിൻെറ കാരണം ഖുർആനാണെന്ന് വാദിക്കുന്നവരുടെ അഭിപ്രായത്തിന്ന് നേരെ വിപരീതമത്രെ. അവർ ഖുർആൻ വായിച്ചു ചിന്തിക്കട്ടെ. അതിൻെറ ഓരോഭാഗത്തും വിഗ്രഹാരാധനയേയും ഭൌതികവാദത്തേയും എതിർക്കുന്നതായി കാണുവാൻ സാധിക്കും. നബി എല്ലായ്പ്പോഴും തൻെറ ജനങ്ങളുടെ ശ്രദ്ധയും ചിന്തയും അപൂർവ്വമായ അത്ഭുതങ്ങളിലേക്കും, സൃഷ്ടിയുടെ തത്വങ്ങളിലേക്കും തിരിക്കുന്നതായി കാണാം. കുബുദ്ധികൾക്കും അവിശ്വാസികൾക്കും ബുദ്ധിപരമായും സാംസ്ക്കാരികമായും മുന്നേറാൻ ഒരു ജനതയെ സഹായിച്ച ഈ ഗ്രന്ഥത്തിൻെറ പ്രധാനത്വവും അതിൻെറ തത്വങ്ങളും തള്ളിക്കളയാവുന്നതല്ല എന്നുമനസ്സിലാകും. നേരെമറിച്ച് ഈ വിഷയകമായി മുമ്പ് പ്രതിപാദിച്ചതിൻ വണ്ണം ഇതിൻെറ തത്വങ്ങളെ പിൻതുടന്നവർ ഈ കാലത്ത്പോലും അത്ഭുതകരമായിരിക്കുന്ന ഒരു സംസ്ക്കാരത്തിൻെറ സൃഷ്ടികർത്താക്കളായിരുന്നു. കിഴക്കും പടിഞ്ഞാറും ഇസ്ലാം അധികാരം സ്ഥാപിച്ചപ്പോൾ ആ സാമ്രാജ്യത്തിൻെറ

പൊതുഭാഷയായി അറബി അംഗീകരിക്കപ്പെട്ടു. ഒരേ വിധത്തിലുള്ളതും ഒത്തൊരുമയോടു കൂടിയതുമായ ഒരു സംസ്ക്കാരം ഉൽഭൂതമാക്കിയതിന്റെ അഭിമാനം മതത്തിനുണ്ടു്. എന്തെന്നാൽ മുസ്ലിമീങ്ങളെ സംബന്ധിച്ചു് അതു് സർവ്വശക്തിയോടുകൂടിയ ഒരു ഘടകമാണു്. ഇസ്ലാം പിടിച്ചടക്കുക മാത്രമല്ല ചെയ്തതു്; കൂട്ടിയിണക്കുക കൂടി ചെയ്തു. എന്തെങ്കിലും ഒരു കാര്യത്തെപ്പററിയുള്ള പെട്ടെന്നുള്ള തീരുമാനങ്ങളെയും, ഗുണദോഷങ്ങളെപ്പററി ചിന്തിക്കാതെ ഏതെങ്കിലും ഒന്നിലുള്ള അന്ധമായ പ്രതിപത്തിയെയും സമുദായങ്ങൾ, ഭാഷകൾ, ദേശീയത മുതലായവ തമ്മിലുള്ള ചേരിതിരിവുകളേയും ഇസ്ലാം നിരോധിച്ചു

സ്പെയിനിൽ അബ്ദുറഹിമാൻമൂന്നാമനും(ഏ. ഡി 912–961) അൽഹിക്കം രണ്ടാമനും (ഏ. ഡി. 961–976) ശോഭനമായി ഭരിച്ച കാലത്തു കർദോബായുടെ പ്രശസ്തി ഉച്ചകോടിയിലായിരുന്നു. സമ്പത്തിന്റേയും, ഐശ്വര്യത്തിന്റേയും കെടാവിളക്കായിരുന്ന കർദോബാ പടിഞ്ഞാറൻ ബഗ്ദാദ് എന്ന പേരിൽ അറിയപ്പെട്ടു. ഇസ്ലാമികസംസ്ക്കാരത്തിന്റെ ഉന്നതമായകേന്ദ്ര കരകൌശലവിദ്യയുടെ കെടാവിളക്കു്, വിജ്ഞാന ഭണ്ഡാഗാരത്തിന്റെ നിലവറ, ശാസ്ത്രീയപര്യവേക്ഷണങ്ങളുടെസങ്കേതം, സർവ്വോപരി, മതസഹിഷ്ണുതയുടെ പര്യായം എന്നീ നിലകളിൽ ഈ മുസ്ലിം സങ്കേതം പ്രശസ്തിയാർജ്ജിച്ചു. കർദോബാ നഗരിയിലെ ജനസംഖ്യ പത്തുലക്ഷമായിരുന്നു. വിശ്വമോഹനമായ ഈ നഗരിയിൽ അൻപതു് ആശുപത്രികളും, എണ്ണൂറ് വിദ്യാലയങ്ങളും, അറുപതിനായിരം മനോഹരമായ കൊട്ടാരങ്ങളും, മഹാസൌധങ്ങ

ളും, രണ്ടുലക്ഷം ചെറിയവീടുകളും, എൺപതിനായിരം കടകളും, എഴുന്നൂറ് പൊതുകുളിക്കടവുകളും, മുപ്പായിരത്തി എണ്ണൂറ് ചെറുതും വലുതുമായ പള്ളികളും ഉണ്ടായിരുന്നു എന്നു് പറയുമ്പോൾ അത്ഭുതം തോന്നിയേക്കാം. പത്തുമൈൽ നീളവും ഇരുപത്തിനാലു് മൈലോളം വിസ്താരവും ഉണ്ടായിരുന്നതും, മനോമോഹനമായ നിരവധി ആരാമങ്ങളോടു കൂടിയതുമായ ആ പട്ടണം അന്നത്തെ അത്ഭുതങ്ങളിൽ ഒന്നായിരുന്നു. ആറു ലക്ഷം ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന അമീറിൻെറ രാജകീയ ഗ്രന്ഥശാല കൂടാതെ എഴുപതു് ഗ്രന്ഥശാലകൾ വേറെയുണ്ടായിരുന്നു. കർദോബായിലെ സമാനിയാ സർവ്വകലാശാല യൂറോപ്പിലും ഏഷ്യായിലും പ്രശസ്തിയാർജ്ജിച്ചു.

അബ്ബാസിയാ കലീഫമാരുടെ ശോഭനമായ ഭരണകാലത്തു് ബഗ്ദാദ് വിശ്വോത്തരമായ ഒരു മഹാനഗരിയായിരുന്നു. ഇസ്ലാമിൻെറ തലസ്ഥാനം, ഇറാക്കിൻെറ ഹൃദയം, സുൽത്താൻെറ ഇരിപ്പിടസ്ഥാനം, സൗന്ദര്യത്തിൻെറ സങ്കേതം, സംസ്ക്കാരത്തിൻേറയും കലയുടേയും പരിഷ്ക്കാരത്തിൻേറയും ഗേഹം എന്നീ നിലകളിൽ ബഗ്ദാദ് വിശ്വോത്തരമായി. ഈ മഹാനഗരിയിലെ ജനസംഖ്യ ഇരുപതു് ലക്ഷത്തിലധികമായിരുന്നു. ബുദ്ധിപരമായ പഠിപ്പിൻേറയും, ഗവേഷണങ്ങളുടേയും, പരീക്ഷണങ്ങളുടേയും പൗരസ്ത്യദേശത്തുള്ള ആസ്ഥാനം ബഗ്ദാദായിരുന്നു. ഐശ്വര്യത്തിൻേറയും സുഖസൗകര്യങ്ങളുടേയും കേളീരംഗമായിരുന്നു അതു്. പാശ്ചാത്യ ദേശത്തുള്ള കർദോബയെപോലെ കൊട്ടാരങ്ങളാലും ഉന്നതസൗധങ്ങളാലംനിബിഡമായ ഒരു മഹാനഗരി, അമീറന്മാരുടേയും

ഖാസിമാരുടേയും, ഉയന്ന ഉദ്യോഗസ്ഥന്മാരുടേയും മനോമോഹനമായ നിരവധി വൻമേടകളാൽ മോടിപിടിപ്പിച്ചിരുന്ന ഒരു സങ്കേതം, വിശ്വവിജ്ഞാനത്തിൻെറ നിലവറയായ "നിസ്സാമിയാ" സർവ്വകലാശാലയുടെ ആസ്ഥാനം, സർവ്വോപരി മദ്ധ്യപൂർവ്വദേശത്തെ വ്യാപാരമാർഗ്ഗങ്ങളുടെ മദ്ധ്യേ കിടക്കുന്ന ഒരു സുപ്രധാനസങ്കേതം എന്നീ നിലകളിൽ ബഗ്ദാദ് പ്രശസ്തിയാർജ്ജിച്ചു. രാവും പകലും ബഗ്ദാദ് സജീവമായിരുന്നു. വ്യാപാരാർത്ഥം ലോകത്തിൻെറ നാനാഭാഗത്തു് നിന്നും നൂറുക്കണക്കിനു് ഒട്ടകങ്ങളുടെ പുറത്തു് കച്ചവടച്ചരക്കുമായി സാർത്ഥവാഹകസംഘങ്ങൾ തുടരെ തുടരെ ബഗ്ദാദിലേക്കു് പ്രവഹിക്കുമ്പോൾ, മറുവശത്തു് വിജ്ഞാനദാഹത്താൽ പ്രേരിതരായി മഹാന്മാരായ പണ്ഡിതന്മാർ നിസ്സ്വാർത്ഥമായി ലോകപ്രസിദ്ധമായ വിദ്യാപീഠങ്ങളോട് അനുബന്ധിച്ച മനോഹരസൗധങ്ങളിൽ പരീക്ഷണത്തിലും പഠിപ്പിലും വ്യാപൃതരായിരിക്കയാണു്. ചീനാചക്രവർത്തിയും ക്രിസ്തീയസമ്രാട്ടായ ചാർളിമെയിനും ബഗ്ദാദിൽ നയതന്ത്രബന്ധം സ്ഥാപിച്ചു് അവരവരുടെ സാമ്രാജ്യങ്ങളിലേക്കു് ഇസ്ലാമിക സംസ്കാരത്തിൻേറയും പരിഷ്കാരത്തിൻേറയും പ്രകാശം പകർന്നുകൊടുക്കുമ്പോൾ, "വിജ്ഞാനം ആരുടേതായാലും തേടിപ്പിടിക്കുക" എന്ന നബിവചനത്തെ അക്ഷരം പ്രതി അനുസരിച്ചു് ഇൻഡ്യായിലെ സുപ്രസിദ്ധമായ തക്ഷശിലാസർവ്വകലാശാലയിലേക്കും ഗ്രീസിലെ വിജ്ഞാനസങ്കേതങ്ങളിലേക്കും ബഗ്ദാദിൽ നിന്നും പണ്ഡിതന്മാരെ നിയോഗിക്കുകയായിരുന്നു. വിജ്ഞാനപരിപോഷണത്തിനു് വേണ്ടി കിഴക്കു് ബഗ്ദാദും, പടിഞ്ഞാറു് കർദോബാ

യും, പരസ്പരം മത്സരിക്കുകയാണ്. ഹാരൂണൽ റഷീദിന്റേയും (A. D. 786–809) അൽമഅ്മൂനിന്റേയും, (A. D. 813–833) ഭരണകാലം അബ്ബാസിയാസുൽത്താന്മാരുടെ സുവർണ്ണഘട്ടമായിരുന്നു.

ബഗ്ദാദും കർദോബായും വിശേഷാത്തരമായതു് ഒന്നോ രണ്ടോ നൂററാണ്ടുകൾ കൊണ്ടല്ല. അഞ്ഞൂറ് വർഷത്തെ നിരന്തരമായ പ്രവർത്തനം കർദോബായിലും, ഏറെക്കുറെ ഇത്രയും കാലം തന്നെ ബഗ്ദാദിലും വേണ്ടിവന്നിട്ടുണ്ട്. അത്യൽഭുതകരമായ ഈ നേട്ടവും പരിഷ്കാരവും കൈവരുത്തിയ ഭടന്മാരുടെ ധീരതയേയും, സന്മാർഗ്ഗചാരികളുടെ സദ്വൃത്തിയേയും, ഭരണാധിപന്മാരുടെ നീതിയേയും, ഭിഷഗ്വരന്മാരുടെ പരിജ്ഞാനത്തേയും, നമുക്ക് അവഗണിക്കാവുന്നതാണോ. ഇനി നമുക്ക് ഈ രണ്ടു വിജ്ഞാനസങ്കേതങ്ങളും, കേന്ദ്രമാക്കി കൊണ്ടു്, പ്ര വ ർ ത്തി ച്ച പണ്ഡിതന്മാരെ പററി പ്രതിപാദിക്കാം. വിജ്ഞാനത്തിന്റെ ഏതെല്ലാം തുറകളിൽ ഇവർ പ്രവർത്തിച്ചുയെന്നും, ഏതു് ആദർശത്തെ മുൻനിറുത്തിയാണ് ഇവർമുന്നേറിയതെന്നുംഈ മഹാന്മാർ ആരെല്ലാമായിരുന്നു എന്നും നമുക്ക് ചിന്തിക്കാം.

# അദ്ധ്യായം 4

## ബഗ്ദാദിലേയും കർദോബായിലേയും പ്രശസ്തിപെററ പണ്ഡിതന്മാരും സമുന്നതമായ അവരുടെ നേട്ടങ്ങളും

എ. ഡി. 813–833 വരെ ബഗ്ദാദിൽ വാണ കലീഫ് അൽ–മഅ്മൂൻ കലയുടേയും ശാസ്ത്രത്തിൻേറയും രക്ഷകനായിരുന്നു. "വിജ്ഞാനമുള്ള വാക്ക് വിശ്വാസിയുടെ കളഞ്ഞുപോയസ്വത്താണ്." അതു് എവിടെ കണ്ടാലും അവന് അതിന്മേൽ കൂടുതൽ അവകാശമുണ്ടു്, എന്ന അർത്ഥത്തിലുള്ള നബി വചനത്തെ അക്ഷരംപ്രതിഅനുസരിച്ച് പ്രവർത്തിച്ചവിജ്ഞാനദാഹിയായഭരണാധികാരിയായിരുന്നുകലീഫാഅൽമൻസൂർ. ഇതരജനങ്ങൾ എന്തു് ചിന്തിക്കുന്നു, എന്തു് ചെയ്യുന്നു എന്ന് അറിയുവാനും, സ്വന്തം തത്വചിന്തകളും ശാസ്ത്രങ്ങളും, പാലിക്കുവാനും അവയെ വികസിപ്പിക്കുവാനും വേണ്ടി സഞ്ചാരികളുടെ കൂട്ടത്തിൽ ഏററവും മുൻപന്തിയിൽ നിൽക്കുന്നവരിൽപ്പെട്ട ഒരു കൂട്ടം സഞ്ചാരികളെ ദൂരദേശങ്ങളിലേക്ക് അദ്ദേഹം അയച്ചു. പുറംദിക്കുകളിൽ നിന്നും പണ്ഡിതന്മാരേയും ഗ്രന്ഥങ്ങളേയും, ബാഗ്ദാദിലേക്കു് കൊണ്ടുവന്നു. കലീഫാഅൽമൻസൂർ ഗവേഷണത്തിനും വിവർത്തനത്തിനുമായി ഒരു സ്ഥാപനം ഏർപ്പെടുത്തി. ഇവിടെ ഗ്രീക്കു, സിറിയക്ക്, സെൻറ്, ലത്തീൻ, സംസ്കൃതം എന്നീഭാഷകളിൽ നിന്നു് ഗ്രന്ഥങ്ങൾ തർജ്ജമ ചെയ്യപ്പെട്ടു. സിറിയായിലേയും, ഏഷ്യാംമൈനറിലേയും, ലവാന്തിലേ

യും, പുരാതനങ്ങളായ സന്ന്യാസമഠങ്ങൾ മുഴുവൻ ക
യ്യെഴുത്തു് ഗ്രന്ഥങ്ങൾക്കുവേണ്ടി പരിശോധിക്കപ്പെട്ടു.
ക്രിസ്തീയബിഷപ്പന്മാർ പണ്ടത്തെ അലക്സാണ്ട്റിയാ
വിദ്യാലയങ്ങൾ പൂട്ടി വിദ്യാൎത്ഥികളെ അടിച്ചോടി
ച്ചിരുന്നു. ഈ രാജ്യഭ്രഷ്ടരിൽ അനേകം പേർ അല
ഞ്ഞു് തിരിഞ്ഞു് പേർഷ്യായിലും മററും എത്തി. അ
വൎക്കിപ്പോൾ ബഗ്ദാദ് ഒരു രക്ഷാസങ്കേതമായി. അവി
ടെ അവൎക്കു് സ്വാഗതം ലഭിച്ചു. അവർ ഗ്രീക്കു് തത്വചി
ന്തയും, ശാസ്ത്രവും, ഗണിതവിദ്യയും, കൂടെ കൊണ്ടു
ചെന്നു. നെസ്റ്റോറിയൻപണ്ഡിതന്മാരും, ജൂതപണ്ഡി
തന്മാരും, ഇൻഡ്യാക്കാരായ വൈദ്യന്മാരും, തത്വചി
ന്തകന്മാരും, ഗണിതശാസ്ത്രജ്ഞന്മാരുമെല്ലാം ഇവിടെ
യുണ്ടു്. കലീഫാമാരായ ഹാറൂണൽറഷീദിൻേറയും,
അൽമഅ്മൂൻേറയും കാലത്തു് ഈ നിലതന്നെ തുടരു
കയും, വളരുകയും ചെയ്തു. ബഗ്ദാദ് പരിഷ്കൃത
ലോകത്തിലെ ഏററവും മികച്ച ബുദ്ധിവ്യാപാരകേന്ദ്ര
മായിത്തീൎന്നു. ഇക്കാലത്തു് ഇൻഡ്യയുമായി അതിന്നു
ധാരാളം സമ്പൎക്കമുണ്ടായി. ഇൻഡ്യൻ ഗണിതശാ
സ്ത്രം, ജ്യോതിശാസ്ത്രം, വൈദ്യം എന്നിവയെക്കുറിച്ചു്
അറബികൾ ധാരാളം പഠിക്കുകയും ചെയ്തു. ഹാറൂണൽ
റഷീദിൻെറ വിജ്ഞാനസദസ്സിൽ പ്രസിദ്ധഇൻഡ്യൻ
വൈദ്യശാസ്ത്രജ്ഞനായ "മനക്കു്" അടക്കം ഏഴു് ശാസ്ത്ര
ജ്ഞന്മാരുണ്ടായിരുന്നു.

ഗ്രീക്കുഭാഷയിലെ മഹത്തായ ഗ്രന്ഥങ്ങളുടെ പ
രിഭാഷക്കു ശേഷം ഇവർ ഇൻഡ്യൻഭാഷകളിലുള്ള ഗ്ര
ന്ഥങ്ങൾ അറബിയിലേക്കു് വിവർത്തനം ചെയ്തു. ആ
ദ്യമായി വൈദ്യശാസ്ത്രം, ഗണിതശാസ്ത്രം, ജ്യോതിശാ
സ്ത്രം മുതലായവയെ സംബന്ധിച്ചാണു് പരിഭാഷയു

ണ്ടായതു്. സിറിയാ ഭാഷയിലെഴുതിയ ഗ്രീക്കു്ഗ്രന്ഥകാരന്മാരുടെ പുസ്തകങ്ങൾ അറബിയിലാക്കി. പിന്നീടു് ഗ്രീക്കു്പുസ്തകങ്ങൾ അറബിയിലേക്കും പരിഭാഷ ചെയ്തു.

റോമിലെ പ്രസിദ്ധ ഭിഷഗ്വരനായ ഗാലൻ (Galan), യവനചിന്തകന്മാരായ (Aristotle) അരിസ്റ്റോട്ടിൽ, Plato (പ്ലാറ്റോ), അലക്സാണ്ഡ്രിയായിലെ ജ്യോതിശ്ശാസ്ത്രജ്ഞനായ Ptolemy (ട്ടോളമി), ഗ്രീസിലെ കണക്കുശാസ്ത്രജ്ഞനായ Euclid (യൂക്ലീഡു്),ക്ഷേത്രഗണിതശാസ്ത്രജ്ഞനും തത്വജ്ഞാനിയുമായ Archimedes (ആർക്കിമിഡീസു്) മുതലായവരുടെ കൃതികൾ അറബിഭാഷയിലേക്കു് വിവർത്തനം ചെയ്തു. കൂടാതെ Appolonios (അപ്പൊലൊനിയോസു്), Paul of Aegina (പോൾ ഓഫു് അജീനാ), Oribasius (ഓറിബാസിയസു്) മുതലായവരുടെ കൃതികളും, അറബിയിലേക്കു് തർജ്ജമ ചെയ്തു. ജിബ്രിയൽ-ഇബിൻ-ബാക്തിഷുവിന്റെ കുടുംബത്തിൽപ്പെട്ട നെസ്റ്റോറിയൻ പണ്ഡിതന്മാരാണു് ഇദംപ്രഥമമായി പരിഭാഷാസമ്പ്രദായമാകുന്ന ആ വിജ്ഞാനദീപം കൊളുത്തിയതു്. വളരെയധികം ഗ്രീക്കുപുസ്തകങ്ങൾ അറബിയിലേക്കു് അവർ പരിഭാഷപ്പെടുത്തിയിട്ടുണ്ടു. Yuhanna Ibn—Massawayh (യുഹാന ഇബിൻ മസാവ), Hunayan Ibn Isaq (ഹുനായൻ ഇബിൻ ഇസ്സാക്കു്) ഇവർ വിജ്ഞാനികളായ പരിഭാഷകന്മാരായിരുന്നു. നേത്രരോഗത്തെ സംബന്ധിച്ചും ഇവർ ശാസ്ത്രീയഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്.

ഗണിതശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ഭൂമിശാസ്ത്രം, യന്ത്രശാസ്ത്രം, നേത്രശാസ്ത്രം, രസതന്ത്രശാസ്ത്രം, വൈദ്യ

ശാസ്ത്രം, സസ്യശാസ്ത്രം, ഭൂഗർഭശാസ്ത്രം എന്നുവേണ്ട ശാസ്ത്രങ്ങളുടെ വിവിധരംഗങ്ങളിൽ ഇവരുടെ മുൻഗാമികളെ അപേക്ഷിച്ച് ഇവർ പ്രമുഖന്മാരായി. തുടർച്ചയായ നിരീക്ഷണങ്ങളും പരീക്ഷണങ്ങളും ഹേതുവായി അറബികൾ അവരുടെ പരമ്പരാഗതമായ വിജ്ഞാനഭണ്ഡാഗാരത്തിന്ന് വലിയമുതൽക്കൂട്ടുനേടിക്കൊടുത്തു. ശാസ്ത്രീയവിഷയങ്ങളിൽ ശ്രദ്ധയോടുകൂടിയ വിശകലനവും കൃത്യമായ പഠിപ്പും മൂലം ഏററവും ശരിയായ ശാസ്ത്രീയഅറിവുകൾ ഉയർത്തിക്കാണിക്കുവാൻ അവർക്ക് സാധിച്ചു. ശാസ്ത്രീയതത്വങ്ങൾ ഉപകാരപ്രദമായ തരത്തിൽ പ്രയോഗത്തിൽ വരുത്തിയതു് മൂലം സാങ്കേതികമായ അഭിവൃദ്ധികൾ ഉന്നതമായ നിലയിലേക്കുയൻ. അറബികൾ ഇൻഡ്യയിലെ (Numerical System) സംഖ്യാസംബന്ധമായ രീതി ഗണിതശാസ്ത്രത്തിൽ അംഗീകരിക്കുകയും, അങ്കഗണിതസംബന്ധമായ ക്രിയകളിൽ ഉപയോഗത്തിൽ വരുത്തുകയും ചെയ്തു. പൂജ്യം ഇവരാണു് ആദ്യമായി പ്രയോഗത്തിൽ വരുത്തിയതു്. Decimal System (ദശാംശം) എന്ന ഗണിതശാസ്ത്രത്തിലെ വകുപ്പ് ഇവരാണ് ആദ്യമായി പ്രയോഗത്തിൽ കൊണ്ടുവന്നതു്. അങ്കഗണിതസംബന്ധമായ ക്രിയകൾ ലഘൂകരിക്കുവാൻ ഇതുമൂലം സാധിച്ചു. Geomatry (ക്ഷേത്രഗണിതം) ഇവർ ഗ്രീക്കുകാരിൽ നിന്നു് പഠിക്കുകയും ഗണിതശാസ്ത്രത്തിൻെറകൂടെ അവരുടെ മാത്രം സംഭാവനയായ ബീജഗണിതം (Algebra) കൂട്ടിച്ചേക്കുകയും ചെയ്തു. ആൾജിബ്രാ എന്ന വാക്കുതന്നെ അറബിപേരാണു്. അൽസബർ എന്ന മഹാനായിരുന്നു ഇതിൻെറ കാരണക്കാരൻ Al-Jabar wal Muqabala എന്ന പ്രസിദ്ധമായ

പ്രബന്ധംമൂലം ഗണിതശാസ്ത്രവകുപ്പിനു് മുതൽ കൂട്ടി യ ഒരു പ്രസിദ്ധ ശാസ്ത്രജ്ഞനായിരുന്നു 9-ാം നൂററാണ്ടിലെ Mohammed Ibn-Moosa Al-khawarizmi (മുഹമ്മതു് ഇബ്നിൻമൂസാ അൽകവാരീസ്മി). അറബികഠം ത്രികോണത്തിൻെറ വശങ്ങഠംക്കും അവയുടെ കോണുകഠംക്കും തമ്മിലുള്ള ബന്ധത്തെപ്പററി പലപരീക്ഷണങ്ങഠംക്കും നിരീക്ഷണങ്ങഠംക്കും ശേഷം കണ്ടുപിടിച്ചു് ക്ഷേത്രഗണിതത്തിൻെറ ഒരു വിഭാഗമായ (Spherical Trignometry) സ്ഫിയറിക്കൽട്രിഗ്ണോമട്രി ഗണിതശാസ്ത്രത്തിനു മുതൽ ക്കൂട്ടാക്കിത്തീർത്തു.

ശാസ്ത്രത്തിൻെറ മറെറാരുശാഖയായ ജ്യോതിശാസ്ത്രത്തിൽ മുസ്ലിമീങ്ങഠം ധാരാളം കണ്ടുപിടിത്തങ്ങളും നിരീക്ഷണങ്ങളും കൈകാര്യം ചെയ്തവരായിരുന്നു. എക്കാലത്തും അവരെ സ്മരിക്കേണ്ടതുമാണു്. ഇവർ വളരെയധികം നിരീക്ഷണശാലകഠം സ്ഥാപിക്കയുണ്ടായിട്ടുണ്ടു്. ജ്യോതിശ്ശാസ്ത്ര സംബന്ധമായി നിരവധി ഉപകരണങ്ങളും ഇവർ ഉപയോഗിച്ചിരുന്നു. അനന്തമായ വിഹായസ്സിലെ അത്ഭുതകരമായ ജ്യോതിർഗ്ഗോളങ്ങളെപ്പററി നിരീക്ഷിക്കുന്നതിനും പര്യവേക്ഷണം നടത്തുന്നതിനുമായി അവരുടെ കഴിവിൻെറ അങ്ങേയററംവരെ നിരന്തരമായി പ്രവർത്തിച്ചിരുന്നു. ആകാശമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന നക്ഷത്രങ്ങളുടെ സ്ഥാനം നിശ്ചയിക്കുന്നതിനും ഗ്രഹണത്തിൻെറ വിവിധ ഘട്ടങ്ങളെ പരീക്ഷിച്ചറിയുന്നതിനും ഇവർ പ്രഗത്ഭന്മാരായിരുന്നതിനും പുറമെ ഗ്രഹണത്തിൻെറ കാലഘട്ടങ്ങളെ ഇവർ മുൻകൂട്ടി നിർണ്ണയിച്ചിരുന്നു. കൂടാതെ സൂര്യൻെറ സഞ്ചാരമാർഗ്ഗത്തെപ്പററിയും സൂര്യൻ മദ്ധ്യരേഖക്കു നേർ

മുകളിൽ വരുന്ന ദിവസം പകലും രാത്രിയും തുല്യമായി വരുന്നതിനെപ്പററിയും നിരീക്ഷണങ്ങളിൽ കൂടിയും, പഠനങ്ങൾ വഴിക്കും ഗവേഷണംചെയ്തു അവയുടെ കാര്യകാരണസഹിതമുള്ള ത ത ച ങ്ങ ൾ കണ്ടുപിടിച്ചു സ്ഥാപിക്കുകയുണ്ടായി. വളരെ ശ്രദ്ധയോടുകൂടിയ പരീക്ഷണങ്ങളുടെ ഫലമായി ഗ്രീക്കുകാരുടെ ഈ വിഷയത്തിലുള്ള ചില തെററായ ധാരണകളെ തിരുത്തുകയും അപ്പോഴപ്പോഴുള്ള അറബി ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ നേട്ടങ്ങളെ വിവരിച്ചുകൊണ്ടുള്ള പ്രബന്ധങ്ങൾപ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ജ്യോതിർഗോളങ്ങളുടെ സഞ്ചാരമാർഗ്ഗങ്ങളെപ്പററിയും അവയുടെ നിശ്ചിത പരിധിയെപ്പററിയും സവിസ്തരമായി അവർ പ്രതിപാദിച്ചു.

10-ാം നൂററാണ്ടിലെ Ibn-Younus (ഇബ്നിൻ യൂനസ്),9-ാം നൂററാണ്ടിലെAbul-Abbas-al-Fargani (അബുൽ അബ്ബാസ് അൽഫർഗാനി) എന്നിവർ സ്മരിക്കപ്പെടേണ്ട വ്യക്തികളാണ്. പ്രസിദ്ധ ജ്യോതിശ്ശാസ്ത്രജ്ഞന്മാരായ Al-Zargali (1029 1087) അൽസർഗാലിയും), മുഹമ്മദ്, അൽബത്താനി Mohammed-Al-Bathani) യും വിഖ്യാതിയാർജ്ജിച്ച പണ്ഡിതവര്യന്മാരായിരുന്നു.

യാന്ത്രികശാസ്ത്രത്തിലും ഇവർ പുറകേയല്ലായിരുന്നു. ഘനപദാർത്ഥങ്ങളും ദ്രാവകപദാർത്ഥങ്ങളും യാന്ത്രികപ്രവർത്തനങ്ങൾക്ക് എത്രമാത്രം പ്രയോജനപ്പെടുത്താമെന്ന് അവർ നിരീക്ഷണം നടത്തി. കൂടാതെ അറബികൾ സമയം നിയന്ത്രിക്കുന്നതിനു് പെൻഡുലം കണ്ടുപിടിക്കുകയും, അതു് പ്രയോഗത്തിൽ വരുത്തുകയും ചെയ്തു. Specific Gravity (ആപേക്ഷിക

സാന്ദ്രതയെ സംബന്ധിച്ച് ഏററവും ശാസ്ത്രദൃഷ്ട്യാചി
ന്തിച്ച് പുതിയരീതികൾ സ്വീകരിച്ച് സ്ഥാപിക്ക
പ്പെട്ടു. ഇവർ ശാസ്ത്രീയമായി പല പരീക്ഷണങ്ങളും
നടത്തിയതിൻെറ ഫലമായി സ്വയം പ്രേരിതമായി
ചലിക്കുന്ന പല യന്ത്രങ്ങളും അവയെ സംബന്ധിച്ച
പല ഉപകരണങ്ങളും കണ്ടുപിടിച്ചു. ഏററവും ശാ
സ്ത്രീയമായ രീതിയിൽ കുളങ്ങളും വെള്ളം യഥാസ്ഥാ
നങ്ങളിൽ കൊണ്ടുപോകുന്നതിനുള്ള കുഴലുകളും നി
ർമ്മിച്ചു.

നയനസംബന്ധമായ (Optices) ശാസ്ത്രത്തിൽ
പ്രകാശത്തിൻെറ പ്രതിബിംബത്തെപ്പററിയും പരാ
വർത്തനത്തെപ്പററിയുമുള്ള അവരുടെ ശാസ്ത്രീയമായ
അറിവ് കൂട്ടിച്ചേർത്തു. അന്തരീക്ഷത്തിൻെറ വ്യാപ്തി
യേയും മററും ഇവർ ശാസ്ത്രദൃഷ്ട്യാ അറിഞ്ഞിരുന്നു.
Abu- Ali-Al- Hassan- Ibn-Al- Haithame (അബു
അലി അൽ ഹസ്സൻ ഇബ്ൻ അൽ ഹെയ്ത്താം)
965-1038 പ്രമുഖനായ ഒരു ജ്യോതിശാസ്ത്രജ്ഞനാ
യിരുന്നു. കൂടാതെ നയനസംബന്ധമായ ശാസ്ത്രീയ
അറിവിൽ തൻെറ മുൻഗാമികളെ അപേക്ഷിച്ച് പ്രഗ
ത്ഭനുമായിരുന്നു. തൻെറ ഈ വിഷയത്തെ സംബ
ന്ധിച്ചുള്ള പ്രബന്ധങ്ങൾ ഗ്രീക്കുശാസ്ത്രജ്ഞനായ
Ptolomy (ട്ടോളമി) യുടേതിനേക്കാൾ മഹത്വമേറി
യതും സ്വന്തം പരീക്ഷണങ്ങളേയും നിരീക്ഷണങ്ങളേ
യും ആസ്പദമാക്കി രചിച്ചിട്ടുള്ളവയുമായിരുന്നു. പിൽ
കാലത്ത് ഇദ്ദേഹത്തിൻെറ ഈ കൃതികൾ എല്ലാം ലാ
ററിൻ ഭാഷയിലേക്ക് പരിഭാഷചെയ്യപ്പെട്ടു. നയന
ശാസ്ത്രസംബന്ധമായ അറിവിൽ ആ നൂററാണ്ടിലെ
അധികൃതപുരുഷനായി ഇദ്ദേഹം അംഗീകരിക്ക

പ്പെട്ടു. പാശ്ചാത്യദേശത്തെ (Al Hazhan of the west അൽഹസ്സൻ എന്നപേരിൽ അദ്ദേഹം അറിയപ്പെടുന്നു.

ഗണിതശാസ്ത്രത്തേയും ഭൌതികശാസ്ത്രത്തേയും മുൻനിറുത്തികൊണ്ടു് കെട്ടിടനിർമ്മാണം, ഭൂമാപ്പ്, തച്ചുശാസ്ത്രം, കപ്പൽനിർമ്മാണം,വായുശാസ്ത്രം, വെടിമരുന്നുനിർമ്മാണം മുതലായവയിൽ ഏററവും ഉന്നതമായ സ്ഥാനം മുസ്ലിമീങ്ങൾ കരസ്ഥമാക്കി. കെട്ടിട നിർമ്മാണത്തിൽ ഇവർ മനോഹരമായ അലങ്കാരവേലകളും കൊത്തുപണികളും കുറെ അമിതമായിനടത്തിയിരുന്നു. ഇവർ മദ്ധ്യപൂർവ്വദേശത്തും, പടിഞ്ഞാറു് സ്പെയിനിലും, നിർമ്മിച്ചതായ മഹാദേവാലയങ്ങൾ അത്യാകർഷണീയമായ കലാക്ഷേത്രങ്ങൾ തന്നെയായിരുന്നു. ഇവരുടെ സാധാരണ ഭവനങ്ങൾ പോലും വളരെ വിശാലങ്ങളും അലങ്കാരസമ്പന്നങ്ങളും ആയിരുന്നു. സുൽത്താന്മാരുടെ കൊട്ടാരങ്ങളിൽ മനോഹരമായി അലങ്കരിച്ചതും കരകൌശലവിദ്യകൾകൊണ്ടു് മോടിപിടിപ്പിച്ചതുമായ സിംഹാസനങ്ങളും, സന്ദർശകന്മാർക്കുവേണ്ടിയുള്ള വിശാലവും കൌതുകമേറിയതുമായ ഹാളുകളും, ന്യായാധിപതിക്കു വേണ്ടിയുള്ള പ്രതാപവും, ഗാംഭീര്യവും ജനിപ്പിക്കത്തക്ക ന്യായപീഠങ്ങളും, ഉണ്ടായിരുന്നതു കൂടാതെ ധാരാളം കുളിമുറികളും, പൂങ്കാവനങ്ങളും നിർമ്മിക്കപ്പെട്ടിരുന്നു.

മുസ്ലിം ഭൂമിശാസ്ത്രജ്ഞന്മാർ ഗണിതശാസ്ത്രത്തിലും, ജ്യോതിശാസ്ത്രത്തിലുമുള്ള അവരുടെ അപാരമായ ജ്ഞാനം മൂലം ഏററവും ശരിയായ വിവരം ശാസ്ത്രത്തിൻെറ ഈ വകുപ്പിൽ നേടിക്കൊടുത്തു. ഇവർ മദ്ധ്യഏഷ്യയിലും ആഫ്രിക്കയിലും ഉപയോഗപ്രദമായ പരീക്ഷണങ്ങൾ നടത്തി. ബുദ്ധിപൂർവ്വമായ നിരീ

ക്ഷണങ്ങളുടേയും അന്വേഷണങ്ങളുടേയും ഫലമായി ഈ വിഷയത്തിൽ പ്രസിദ്ധിയാർജ്ജിച്ച പത്താം നൂററാണ്ടിലെ Al-Masudi (അൽ–മസൂദി)യും Al-Maqdisi (അൽമഗ്ദിസി) യും വിസ്മരിക്കത്തക്കവരല്ല. ഭൂമി ശാസ്ത്രജ്ഞന്മാരും ലോകസഞ്ചാരികളുമായ Al-Idirisi 1100–1166 (അൽഇദ്രിസി) യുംAl-Biruni (അൽ ബറൂനി 973–1050) യും നേടിയ നേട്ടങ്ങൾ എക്കാലത്തും സ്മരിക്കത്തക്കതും വിലമതിക്കതക്കതും തന്നെയാണ്.

എട്ടാം നൂററാണ്ടിലെ Jabir-Ibn-Hayyam) ജാബിർ–ഇബ്നിൻ–ഹയാം) അറബിശാസ്ത്രജ്ഞന്മാരുടെ ഇടയിൽ രസതന്ത്രശാസ്ത്രത്തെ സംബന്ധിച്ച് മഹത്തായ നേട്ടങ്ങൾ ഉണ്ടാക്കിയ മഹാപണ്ഡിതനായിരുന്നു. ഈ ശാസ്ത്രശാഖ ആരംഭിച്ചതു് ഈ പണ്ഡിതനായിരുന്നു. സൽഫ്യൂരിക്കാസിഡും, നൈട്രിക്കാസിഡും സജ്ജീകരിക്കുന്ന സമ്പ്രദായം ഇദ്ദേഹത്തിനു വശമായിരുന്നു. അകാറീജാ (രാജദ്രാവകം) ആദ്യമായി ലോകത്തിനു് സമർപ്പിച്ചതു് ഈ ശാസ്ത്രജ്ഞനായിരുന്നു. കൂടാതെ നാനാവിധമായ രാസവിദ്യകളും ഈ വിജ്ഞാനിക്കു് വശമായിരുന്നു. വിവിധങ്ങളായ രാസ സജ്ജീകരണങ്ങളെപ്പററി ഇദ്ദേഹം വിവരം നല്കിയിട്ടുണ്ടു്. ഘനപദാൎത്ഥങ്ങളേയും ദ്രാവകപദാൎത്ഥങ്ങളേയും തരഭേദം വരുത്തുന്നതിനു് ഇദ്ദേഹത്തിനു് വശമായിരുന്നു. കൂടാതെ Evaparation (ആവിയാക്കൽ) Filtration (അരിക്കൽ) Sublination (സ്ഫുടമാക്കൽ) Melting (ഉരുക്കൽ) Distillation(വാററൽ)പരലാക്കൽ (Crystalisation) മുതലായ രാസവിദ്യയിൽ നവീനവും എളുപ്പവുമായ രീതികൾ അദ്ദേഹം കണ്ടുപിടിച്ചു.

രസവിദ്യയെ സംബന്ധിച്ച് രചിച്ചഇദ്ദേഹത്തിൻെറ പ്രബന്ധങ്ങൾ എല്ലാം തന്നെ ലാററിൻഭാഷയിലേക്ക് പിൻകാലത്തു് പരിഭാഷചെയ്യപ്പെട്ടു. യൂറോപ്പിലെ ശാസ്ത്രജ്ഞന്മാർ Mercury Oxide (മെർക്കുറി ഓക്സയിഡ്) Acetate of Lead, Alums, Alkalies, Silver Nitrate മുതലായ കണ്ടുപിടിത്തങ്ങൾക്ക് അറബികളോട്ട് വളരെയധികം കടപ്പെട്ടിരിക്കുന്നു. ഇവർ ഇബിൻ–ഹയാം പാശ്ചാത്യദേശത്തിലെ "ജാബർ"(Jabar of the west) എന്ന പേരിൽ അറിയപ്പെടുന്നു.

വൈദ്യശാസ്ത്രമണ്ഡലത്തിൽ അറബിശാസ്ത്രജ്ഞന്മാർ നേടിയ നേട്ടം അഭിനന്ദനാർഹവും, അത്ഭുതകരവുമായിരുന്നു. മുസ്ലിം സാമ്രാജ്യങ്ങളിലെ എല്ലാ നഗരങ്ങളിലും സകലവിധ സജ്ജീകരണങ്ങളോടുകൂടിയ ധാരാളം വൈദ്യശാലകൾ സ്ഥാപിച്ച് പ്രശസ്തമായ രീതിയിൽ അവർ പ്രവർത്തിച്ചിരുന്നു. അറേബ്യൻ വൈദ്യശാസ്ത്രജ്ഞന്മാർ അവരുടെ അനന്യസാധാരണമായ കഴിവും, പരിചയവും ഹേതുവായി വളരെ വിദഗ്ദമായ നിലവാരത്തിൽ എത്തിയിരുന്നു. ഇവരുടെ മേൽനോട്ടത്തിൽ നടത്തിയിരുന്ന ആശുപത്രികളോടനുബന്ധിച്ച് മരുന്നുനിർമ്മാണശാലകളും കൂടി സ്ഥാപിച്ചിരുന്നു. ഈ വകസ്ഥാപനങ്ങൾ ഗവണ്മെൻറിൽ നിന്നും നിയന്ത്രിച്ചിരുന്നു. ഇന്നത്തെപ്പോലെ പട്ടാളസങ്കേതങ്ങളിൽ പോലും ഇവർ ആശുപത്രികൾ സ്ഥാപിച്ചിരുന്നു. അറബികളാണ് ആദ്യമായി രാസവസ്തുക്കൾ സജ്ജീകരിച്ച് വൈദ്യശാസ്ത്രത്തിൽ പ്രയോജനപ്പെടുത്തിയതു്. തേനിൻെറ സ്ഥാനത്തു പഞ്ചസാര ഉപയോഗിച്ച് തുടങ്ങിയതും അറബികളാണ്. പഞ്ചസാര ഇദംപ്രഥമമായി ലോകത്തിൽ

കൈവരുത്തിയതു് അറബികളുടെ പരീക്ഷണം മൂലമാണു്. വാററൽ വിദ്യ ഇവർ കണ്ടുപിടിച്ചതിന്റെ ഫലമായി Alcohol (ചാരായം) കണ്ടുപിടിച്ചു. ആൽക്കഹോൾ എന്ന പദം തന്നെ അറബിയാണു്. അറബികൾ ധാരാളം നീററമരുന്നുകളും, വാററമരുന്നുകളും പ്രയോഗത്തിൽ വരുത്തി. ഇവരുടെ മുൻഗാമികൾ ഉപയോഗിച്ചുപോന്ന വീര്യമേറിയതും അപകടകരവുമായ ഔഷധപ്രയോഗങ്ങളുടെ സ്ഥാനത്തു് ലഘുവായതും, സാവധാനം രോഗം വേരോടുകൂടി മാററത്തക്കതരത്തിലുള്ളതുമായ വൈദ്യസമ്പ്രദായം ഇവർ നടപ്പിലാക്കി. പടിഞ്ഞാറൻ രാജ്യങ്ങളിൽ ഇദംപ്രഥമമായി Sennal (നിലവാഴയില) Rhubrb (വരിയാത്തുകിഴങ്ങു്) Tamarind (പുളി) Musk (കസ്തൂരി) Cassia (മരച്ചീനി) Camphor (കർപ്പൂരം) Nut Meg (ജാതിക്ക) Cloves (കരയാംമ്പൂവു്) Suffron (കുങ്കമപ്പൂവു്) Fennen (ചതകുപ്പ) Liquorice (ഇരട്ടിമധുരം) മുതലായവ പ്രചാരത്തിൽ വരുത്തിയതു് അറബികളായിരുന്നു. കൂടാതെ യൂറോപ്യൻമാർ Nuxvomica (കാഞ്ഞിരക്കുരു) Aconite, Amper, Indian hemp (ചണച്ചെടി) Colocynth മുതലായവയുടെ പ്രചാരത്തിനു് അറബികളെ സ്മരിക്കേണ്ടതാണു്. Mercury (രസം) Autimoney (നീലാഞ്ജനകല്ലു്) Iron (ഇരുമ്പു്) മുതലായവയുടെ ഔഷധവീര്യം കണ്ടുപിടിച്ചു് ചികിത്സാർത്ഥം പ്രചാരത്തിൽ ആദ്യമായി വരുത്തിയതു് അറബികളാകുന്നു. ഇവരുടെ ചികിത്സാമുറകളിൽ 200 പച്ചമരുന്നുകളെപ്പററി വിശദവിവരം കൊടുത്തിരുന്നു. ഇവയിൽ പലതും ഇന്നും ഉപയോഗത്തിൽ ഇരിക്കുന്നതുമാണു്.

മുസ്ലിം സസ്യശാസ്ത്രജ്ഞന്മാർ ഗ്രീക്കുകാരുടെ അറിവിനേയും, ഐതിഹ്യങ്ങളേയും അതിലംഘിച്ചു കൊണ്ടു് സസ്യശാസ്ത്രപരമായും വൈദ്യശാസ്ത്രപരമായും കൂടുതൽ പഠിക്കുന്നതിനും പരീക്ഷണങ്ങൾ നടത്തുന്നതിനുമായി മലകളുടേയും മണലാരണ്യങ്ങളുടേയും നാടായ കിഴക്കൻരാജ്യങ്ങളിലേക്കും, ക്രൂരമൃഗങ്ങളുടെ ആവാസസ്ഥലമായ മദ്ധ്യആഫ്രിക്കയിലേക്കും,ജീവനെ തൃണവൽഗണിച്ചുകൊണ്ടു് സഞ്ചാരത്തിനിറങ്ങി. ഈ പ്രദേശങ്ങളെല്ലാം ചുററിസഞ്ചരിച്ചു് ഈ വിഷയത്തിൽധാരാളം അറിവുനേടിയ ഒരു മഹാനായിരുന്നു Abu-Mohammed-Ibn-Ahammed Ibn-Al Bythar of Malaga (died 1248) മലാഗായിലെ മുഹമ്മദ് ഇബിൻ–അഹമ്മദ് ഇബിൻ–അൽ ബെയിത്താർ. ഇദ്ദേഹത്തിൻെറ "Totality of Symple Medicaments" (ലഘുചികിത്സാസംഗ്രഹം) എന്ന പുസ്തകത്തിൽ 1400 തരം മരുന്നു് നിർമ്മാണത്തെപ്പററി പ്രതിപാദിച്ചിരിക്കുന്നു. ഇതിൽ 300 തരം മരുന്നു് നിർമ്മാണത്തെപ്പററി അതിനുമുമ്പു് ആരും രേഖപ്പെടുത്തിയിട്ടുമില്ല. ശരീരശാസ്ത്രത്തെസംബന്ധിച്ചു് വിദഗ്ദ്ധമായിപഠിച്ച ഒരു പണ്ഡിതനായിരുന്നു Ala-Al-Din-Ibn-Al Nafis (അലാ–അൽദിൻ–ഇബിൻ–അൽ നഫിസ്) 1210–1288 എന്ന ഈജിപ്റ്റുകാരൻ. സുപ്രസിദ്ധ ശരീരശാസ്ത്രജ്ഞനായ മൈക്കിൾസർ വെററിൻെറ ജനനത്തിനു് മൂന്നു് നൂററാണ്ടു് മുമ്പാണു് ഇദ്ദേഹം ജീവിച്ചിരുന്നതു്. മനുഷ്യൻെറ ശ്വാസോഛ്വാസവും രക്തത്തിൻെറ ഓട്ടവും തമ്മിലുള്ള ബന്ധത്തെപ്പററി ഗ്രന്ഥങ്ങൾ രചിച്ചു് കീർത്തി നേടിയ ഒരു മഹാനായിരുന്നു ഇദ്ദേഹം. വൈദ്യശാസ്ത്രസംബന്ധമായി മുസ്ലിമീങ്ങൾ വളരെയധികം

വിജയങ്ങൾ നേടി വിഖ്യാതരായി. പൌരസ്ത്യദേശത്തെ പ്രമുഖന്മാരായ വൈദ്യശാസ്ത്രജ്ഞന്മാർ പാശ്ചാത്യക്ക് നേതൃത്വം കൊടുത്തു. വൈദ്യശാസ്ത്രസംബന്ധമായ അറിവു കൂടാതെ ഇവൎക്ക് ആഹാരസാധനങ്ങളിൽ അടങ്ങിയിരിക്കുന്ന പോഷകാംശങ്ങളേയും ഔഷധാംശങ്ങളേയും സംബന്ധിച്ച് അറിയാമായിരുന്നു. ശരീരത്തിന്റെ ഘടകങ്ങളെ സംബന്ധിച്ചും ശരിയായ രൂപം ഉണ്ടായിരുന്നു. രസവിദ്യയും വൈദ്യശാസ്ത്രവും ഇവരിൽ വളരെ പേൎക്ക് രൂപം ഉണ്ടായിരുന്നതു് മൂലവും ഇവരുടെ ചികിത്സാക്രമങ്ങൾ എല്ലാം ഏററവും യുക്ത്യാനുസൃതവും പ്രായോഗികവും ആയിരുന്നു. "ശുചിത്വം പരിശുദ്ധതയുടെ അടയാളമാണ്" എന്ന നബിവചനത്തെ ഇവർ അക്ഷരം പ്രതി പ്രായോഗികമാക്കിയിരുന്നു. ശുചിത്വം, ആത്മശുദ്ധീകരണം, ആഹാരരീതി, ഗൃഹജീവിതം മുതലായവയെ സംബന്ധിച്ച് പരിശുദ്ധ ഖുർആനിലെ നിർദ്ദേശങ്ങൾ അക്ഷരം പ്രതി ഇവർ പരിപാലിച്ച് പ്രായോഗികമാക്കുകയും ഇതു് ഇവരുടെ ചികിത്സാക്രമങ്ങളിലും പൊതുജനാരോഗ്യവകുപ്പുകളിലും സ്വാധീനം ചെലുത്തുകയും ചെയ്തു. മുസ്ലിം ഭിഷഗ്വരന്മാർ രോഗസംബന്ധമായ അവരുടെ അറിവിനെ സംബന്ധിച്ച് മൂന്നു നേട്ടങ്ങൾ കൈവരുത്തി. രോഗികളെ ഒരു സ്ഥലത്തു് കിടത്തി അവരുടെ രോഗങ്ങളെ സംബന്ധിച്ച് കൂലങ്കഷമായി നിരീക്ഷിച്ചറിഞ്ഞു് അതിൽ നിന്നു് പല പഠിപ്പുകളും അവർ സമ്പാദിച്ചു. പുതുതായ പല രോഗങ്ങളെപ്പററിയും അറിവു് സമ്പാദിക്കുകയും അതു് വൈദ്യശാസ്ത്രത്തിൽ മുതൽക്കൂട്ടുകയും ചെയ്തു. രോഗത്തിന്നു് കാരണമായ സംഗതികളേയും അവ മുൻകൂട്ടി അറിയുവാനുള്ള കഴിവി

ത്തേയും പററിയുള്ള അറിവിൽ ഇവരുടെ മുൻഗാമികളെക്കാഠം ഇവർ സമർത്ഥന്മാരായി. Ali-Ibn-Al Abbas (അലി-ഇബ്നിൻ-അൽ അബ്ബാസ്)(മരണം 994-ൽ) എന്ന ശാസ്ത്രജ്ഞൻതന്റെ അൽ-കിത്താബ്-അൽ-മാലിക്ക് (Al Kithab-Al Maliki) എന്ന വിജ്ഞാന ഗ്രന്ഥം മൂലം പ്രശസ്തിയാർജ്ജിച്ച മഹാനായിരുന്നു. വൈദ്യശാസ്ത്രത്തിലെ നാനാവശങ്ങളെപ്പററിയും അതിന്റെ പ്രായോഗിതയെ വിശദീകരിച്ചും ഈ മഹൽ ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു.

Abu Bakar-Mohammed-Ibn-Zakaria-Al Razhi (അബുബക്കർ-മുഹമ്മദ് ഇബ്നിൻ-സക്കറിയാ-അൽ റാസി) ഇസ്ലാമിലെ ഏററവും പ്രമുഖനായ ഒരു വൈദ്യശാസ്ത്രജ്ഞനായിരുന്നു. ആയിരക്കണക്കായ രോഗികളെ തന്റെ മേൽനോട്ടത്തിൽ അദ്ദേഹം കിടത്തി ചികിത്സിപ്പിച്ചു. നാനാവിധമായ രോഗങ്ങളെപ്പററി അപാരമായ പാണ്ഡിത്യം സിദ്ധിച്ച ഒരു മഹാനായിരുന്നു. ഇദ്ദേഹം ഏ. ഡി. 860-ൽ പേർഷ്യായിലെ തെഹറാനു സമീപമുള്ള Al Ray എന്ന സ്ഥലത്തു ജനിക്കുകയും 925-ൽ മരണപ്പെടുകയും ചെയ്തു. Karl Sud-hoff (കോഠ സുഡ്ഹ്ഹഫ്) എന്ന മഹാൻ പറയുകയാണ് "വൈദ്യശാസ്ത്രചരിത്രത്തിൽ റാസിയെ എക്കാലത്തും ഓർക്കേണ്ട ഒരു മഹാനാണ്". വിജ്ഞാനഭണ്ഡാഗാരത്തിലേക്ക് 230-മഹാപ്രബന്ധങ്ങഠം ഇദ്ദേഹം മുതൽക്കൂട്ടി. ഇതിൽ ഒട്ടുമുക്കാലും ചികിത്സാശാസ്ത്രത്തെപ്പററി മാത്രമായിരുന്നു. ഗണിതശാസ്ത്രം, ജ്യോതിശാസ്ത്രം, തത്വശാസ്ത്രം, രസതന്ത്രശാസ്ത്രം, ഭൌതികശാസ്ത്രം എന്നീ വിഷയങ്ങളെപ്പററിയും, മഹത്തായ ഗ്രന്ഥങ്ങഠം ഇദ്ദേഹം രചിച്ചിട്ടുണ്ട്. ചികിത്സാശാസ്ത്ര

ത്തെപ്പററി Al Havi (അൽ ഹാവി), Al Mansuri (അൽ മൻസ്സൂറി) എന്നീ പ്രബന്ധങ്ങൾ ഇവയിൽ പ്രശസ്തി പെററവയായിരുന്നു. കൂടാതെ വസൂരിയേയും, അഞ്ചാംപനിയേയും സംബന്ധിച്ച് വിജ്ഞാനപ്രദമായ വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ അദ്ദേഹംരചിച്ചിട്ടുണ്ട്. ഈ രോഗങ്ങളെ സംബന്ധിച്ച് ലോകത്തിൽ ആദ്യം രചിച്ച പുസ്തകങ്ങളാണിവയെങ്കിലും ഇസ്ലാമിൻെറ ആരോഗ്യ ശാസ്ത്രപരമായ പ്രസിദ്ധീകരണങ്ങളിൽ ഇതു് മുന്നണിയിൽ നില്ക്കുന്നു. മഹനായ ഈ പണ്ഡിതനെ 918–ൽ Caliph–Al–Mugtedir (ഖലീഫാ–അൽ മുഖ്തദിർ), നാൽ സ്ഥാപിക്കപ്പെട്ട ആതുരാലയത്തിലെ പ്രധാന ഡോക്ടറായി നിയമിച്ചു. വിദ്യാർത്ഥികളും ഭിഷഗ്വരന്മാരും ലോകത്തിൻെറ നാനാഭാഗത്തു നിന്നും ഈ മഹാപണ്ഡിതനെ ജ്ഞാനസമ്പാദനാർത്ഥം സമീപിച്ചിരുന്നു. ഇദ്ദേഹം പടിഞ്ഞാറൻ ദേശത്തിലെ റാസി (Rhazes in the west)എന്നു് അറിയപ്പെട്ടു. എ. ഡി. 980–ൽ ബുഖാറായിൽ ജനിച്ചു് 1037–ൽ ഹമദാനിൽ വച്ചു് മരണമടഞ്ഞ Abu–Ali–Al Hussain Ibn–Abdulla–Ibn–Sina (അബൂ–അലി–അൽ ഹുസൈൻ ഇബിനു അബ്ദുല്ലാ ഇബിനു സീനാ) ഭിഷഗ്വരന്മാരിൽ രത്നം എന്ന പേരിൽ അറിയപ്പെട്ട മഹാനായിരുന്നു. ഇദ്ദേഹത്തിൻെറ മുൻഗാമിയായ Galan എന്ന പ്രസിദ്ധ ഗ്രീക്കുഭിഷഗ്വരൻെറ ഈ വിഷയത്തിലുള്ള അറിവിനേക്കാളും വളരെ ഉപരിയായിരുന്നു ഇദ്ദേഹത്തിൻെറ നേട്ടങ്ങൾ. ഇദ്ദേഹം മദ്ധ്യകാലഘട്ടത്തിലെ ഏററവും ബുദ്ധിശാലിയായ ഒരു മഹാനും മദ്ധ്യപൌരസ്ത്യദേശത്തെ അക്കാലത്തെ ഏററവുംമഹാനായ ഭിഷഗ്വരനും തത്വജ്ഞാനിയുമായിരുന്നു. വൈദ്യ

ശാസ്ത്രജ്ഞൻ, തത്വജ്ഞാനി, ജ്യോതിശാസ്ത്രജ്ഞൻ, കവിസാർവഭൌമൻ, ഭൂഗർഭശാസ്ത്രജ്ഞൻ, രാഷ്ട്രതന്ത്രജ്ഞൻ എന്നീ നിലകളിൽ പ്രശസ്തിയാർജ്ജിച്ച ഈമഹാപണ്ഡിതൻ ഒരു അത്ഭുത മനുഷ്യനായിരുന്നു. വിവിധ വിഷയങ്ങളെ ക്രോഡീകരിച്ച ഒരു നൂറു മഹത്തായ കൃതികൾ ഇദ്ദേഹം രചിച്ചിട്ടുണ്ടു്. ഇവയിൽ ചിലതിനു് മുപ്പതു ഭാഗങ്ങളോളം (Volumes) ഉണ്ടായിരുന്നു എന്നു് പറയുമ്പോൾ അത്ഭുതം തോന്നിയേക്കാം. ചികിത്സാശാസ്ത്രത്തിൽ വിപ്ലവം സൃഷ്ടിച്ചതും പ്രചുരപ്രചാരത്തിൽ ഇരുന്നതുമായ ഇദ്ദേഹത്തിന്റെ Al-Qanon-Fi-Al-Tibb (The Cannon of Medicines) എന്ന പാഠപുസ്തകം വിശേഷാത്തരമായിരുന്നു. ചികിത്സാശാസ്ത്രത്തിന്റെ നാനാവശങ്ങളെ ക്രോഡീകരിച്ചു് രചിച്ചതായ ഈ വിജ്ഞാനസമ്പത്തു് അദ്ദേഹത്തിന്റെ കാലശേഷം അറുനൂറു് വർഷത്തോളം ചികിത്സാശാസ്ത്രത്തിൽ അംഗീകരിക്കപ്പെട്ടിരുന്നു. പതിനേഴാം നൂററാണ്ടു വരെ യൂറോപ്യൻ സർവ്വകലാശാലകളിൽ വൈദ്യശാസ്ത്രത്തിലെ അംഗീകൃതമായ ഒരു ഗ്രന്ഥമായിരുന്നു പ്രസ്തുത കൃതി. മുപ്പതു പ്രാവശ്യം ഈ ഗ്രന്ഥം ലാററിൻ ഭാഷയിലേക്കു് പരിഭാഷ ചെയ്യപ്പെട്ടിട്ടുണ്ടു്. ഇബിനു്-സീനാ തത്വജ്ഞാനത്തെ സംബന്ധിച്ചു് അൽശിഫാ (Al Shifa) (രോഗവിമുക്തി) The Recovery എന്ന പേരിൽ ഒരു വിജ്ഞാനകോശം രചിച്ചിട്ടുണ്ടു്. ഇതിൽ ബഹുവിസ്തീർണ്ണങ്ങളായ ലേഖനങ്ങൾ, തർക്കശാസ്ത്രം, ഭൌതികശാസ്ത്രം, ഗണിതശാസ്ത്രം ഇവയെ സംബന്ധിച്ചും ഉൾപ്പെടുത്തിയിട്ടുണ്ടു്. ഇദ്ദേഹം വളരെ ശ്രദ്ധയോടുകൂടി മാനസികശാസ്ത്രത്തിന്റെ വിവിധ വശങ്ങളെപ്പററി

നിരന്തരമായി പഠനം നടത്തിയ ഒരു പണ്ഡിതാഗ്രേസരനുമായിരുന്നു. കണ്ണുകളുടെ പ്രവർത്തനത്തിനു അത്യന്താപേക്ഷിതമായ മാംസപേശികളെപ്പററി ശാസ്ത്രദൃഷ്ട്യാ ചിന്തിച്ചു് പല അറിവുകളും ശരീരശാസ്ത്രത്തിനു് മുതൽ കൂട്ടി. പർവ്വതങ്ങൾ ഉണ്ടാകുവാനുള്ള കാരണങ്ങളെപ്പററി സവിസ്തരമായി അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ടു്. ഭൂഗർഭശാസ്ത്രപരമായ അദ്ദേഹത്തിന്റെ അപാരമായ ജ്ഞാനംമൂലം (Father of Geology) ഭൂഗർഭശാസ്ത്രത്തിന്റെ പിതാവു് എന്ന നാമത്താൽ അദ്ദേഹം അറിയപ്പെട്ടിരുന്നു. ഇദ്ദേഹത്തെ പാശ്ചാത്യലോകത്തെ Avicina (അവ്സീനാ) എന്ന പേരിലാണു് അറിയപ്പെടുന്നതു്.

സ്പെയിനിൽ വൈദ്യശാസ്ത്രപരമായ പ്രവർത്തനങ്ങൾ വളരെ ശീഘ്രഗതിയിലായിരുന്നു പുരോഗമിച്ചിരുന്നതു്. ഏററവും യോഗ്യന്മാരായ വൈദ്യശാസ്ത്രപണ്ഡിതന്മാരെ വാർത്തെടുക്കുന്നതിനു് അവിടത്തെ അധികാരികൾ ഒരു വാശിയെന്നോണം പ്രവർത്തിച്ചു. ഇതിന്റെ ഫലമായി മഹത്തായ നേട്ടങ്ങൾ അവർക്കു് കരഗതമായി. ഇവരുടെ പ്രാഗത്ഭ്യവും പ്രശസ്തിയും പിൽക്കാലത്തു് പാശ്ചാത്യ രാജ്യങ്ങളിൽ പ്രസിദ്ധമായിത്തീർന്നു. രോഗികളെ ആതുരാലയങ്ങളിൽ കിടത്തി സൂക്ഷ്മമായി അവരുടെ രോഗനിലകൾ പരിശോധിച്ചു്, പഠിച്ചു്, ചികിത്സാക്രമങ്ങൾ നിശ്ചയിച്ചു് ചികിത്സിച്ചിരുന്ന വിദഗ്ദ്ധനായ Ibn-Zhuhr ന്റെ കുടുംബത്തിൽ നിന്നും ധാരാളം വൈദ്യശാസ്ത്രവിശാരദന്മാർ പിൽക്കാലത്തു് ഉണ്ടായിട്ടുണ്ടു്. ഇതിൽ പേരും പ്രശസ്തിയും കരസ്ഥമാക്കിയ ഒരു മഹാനായിരുന്നു Abu-Marwan-Ibn-Abil-A[illegible]zuhr അബു-മർവാൻ-

ഇബിൻ–അബിൽ–അലാ സുഹ്ർ. ഇദ്ദേഹം 1162–ൽ സെവല്ലിയിൽ വച്ച് മരണമടഞ്ഞു. ഇദ്ദേഹത്തിന്റെ പ്രധാനപ്പെട്ട ഒരു ഗ്രന്ഥമായിരുന്നു Al-Teisir (The Facilitation of Treatment) ചികിത്സാലഘൂകരണം എന്ന കൃതി. ഇതിൽ വിവിധ രോഗങ്ങളെ കാര്യകാരണസഹിതം വിവരിച്ചിരിക്കുന്നു. പ്രസ്തുത കൃതിയുടെ കർത്താവാണ് ആദ്യമായി ചൊറിയുടെ കാരണമായ അണുക്കളെപ്പററി പരീക്ഷണം നടത്തിയതും, അണുക്കളുടെ പ്രവർത്തനം മൂലമാണ് ചൊറിയുണ്ടാകുന്നത് എന്ന് സ്ഥാപിച്ചതും. ശസ്ത്രക്രിയകൾക്കു വേണ്ടിയുള്ള ചില ശാസ്ത്രീയോപകരണങ്ങൾ ഇദ്ദേഹം പ്രചാരത്തിൽ വരുത്തി. ഇദ്ദേഹം Avenzoar of the west എന്ന പേരിൽ അറിയപ്പെടുന്നു.

ഏ. ഡി. 1126–ൽ കർദോബായിൽ ജനിക്കുകയും 1198–ൽ മരക്കോഷിൽ വച്ച് നിര്യാതനാവുകയും ചെയ്ത Abdul-Walid-Mohammed-Ibn-Rasheed അബ്ദുൽ–വലീദ്–മുഹമ്മദ്–ഇബിൻ–റഷീദ് വിജ്ഞാനിയായ ഒരു നല്ല തത്വജ്ഞാനിയായിരുന്നതിന്നും പുറമെ പ്രശസ്തനായ ഒരു ഭിഷഗ്വരനുമായിരുന്നു. ഇദ്ദേഹം തത്വശാസ്ത്രം, ചികിത്സാശാസ്ത്രം, ഭാഷാശാസ്ത്രം നിയമശാസ്ത്രം, ജ്യോതിശാസ്ത്രം മുതലായവയെപ്പററി ബഹുവിസ്തീർണ്ണവും അതിപ്രധാനങ്ങളുമായ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. വിശ്വവിശ്രുതനായ അരിസ്റ്റോട്ടിലിന്റെ തത്വശാസ്ത്രഗ്രന്ഥങ്ങൾക്ക് ഇദ്ദേഹം ഒരു നിരൂപണം എഴുതിയിട്ടുണ്ട്. പാശ്ചാത്യപണ്ഡിതന്മാരുടെ ഇടയിൽ വളരെ സ്വാധീനം ചെലുത്തിയ ഒരു മഹാനായിരുന്നു ഇദ്ദേഹം. ഇദ്ദേഹത്തിന്റെ തത്വശാസ്ത്രപരമായ പ്രബന്ധങ്ങളും, നിരൂപണങ്ങളും ഇല്ലായി

രുന്നു എങ്കിൽ തക്ക്ശാസ്ത്രപരമായ ചിന്താഗതിയും അറിവും പടിഞ്ഞാറൻ രാജ്യങ്ങളിൽ പരിപുഷ്ടിപ്രാപിക്കുന്നതിന്ന് വളരെക്കാലം വേണ്ടിവരുമായിരുന്നു. നവീനമായ ശാസ്ത്രീയപ്രവൎത്തനങ്ങൾക്ക് ഇദ്ദേഹത്തിൻെറ നേട്ടങ്ങൾ വളരെ സഹായമായി വന്നിട്ടുണ്ട്. ഈ മഹാപണ്ഡിതൻ വൈദ്യശാസ്ത്രസംബന്ധമായി Al-Kulliyyat (General principles of Medicine) എന്ന പേരിൽ ഒരു വിജ്ഞാനകോശം രചിച്ചിട്ടുണ്ട്. ഇദ്ദേഹം പാശ്ചാത്യദേശത്തെ അവറോസ് Aver roes of the west) എന്ന പേരിൽ അറിയപ്പെടുന്നു.

മുസ്ലിമീങ്ങൾ ശസ്ത്രക്രിയയിൽ ഉപകാരപ്രദമായ പല നേട്ടങ്ങളും കരസ്ഥമാക്കിയവരാണ്. കർഡോബാക്ക് സമീപമുള്ള അൽസഹ്റാ എന്ന സ്ഥലത്ത് A. D. 936-ൽ ജനിക്കുകയും 1013-ൽ മരണമടയുകയും ചെയ്ത Abul Qasim Khalaf Ibn-Abbas Al-Zaharavi (അബുൽ-ഖാസീം ഖലാഫ് ഇബ്നിൻ-അൽസഹ്റവി) വിജ്ഞാനിയായ ഒരു ശസ്ത്രക്രിയാ വിദഗ്ധനായിരുന്നു. മുപ്പതു ഭാഗങ്ങളായി ഇദ്ദേഹം രചിച്ചിരിക്കുന്ന "Al-Tasrif" എന്ന വിദ്യാകോശം വൈദ്യശാസ്ത്രത്തിലെ ഒരു അമൂല്യസമ്പത്താണ്. ഇതിൻെറ അവസാന ഭാഗങ്ങൾ ശസ്ത്രക്രിയയുടെ ചർച്ചക്കുവേണ്ടി മാത്രം വിനിയോഗിച്ചിരിക്കുന്നു. ഇതിൽ ശസ്ത്രക്രിയാസംബന്ധമായി ഏററവും നല്ല രീതിയും ഏററവും ശരിയായ പ്രായോഗികവശവും പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ശസ്ത്രക്രിയാസംബന്ധമായ ഉപകരണങ്ങളുടെ പടങ്ങളോടു കൂടിയ ഈ ഗ്രന്ഥം വളരെ വിലമതിക്കത്തക്കതായിരുന്നു. ഇദ്ദേഹം ഉപയോഗിച്ചിരുന്ന 200 ഉപകരണങ്ങളുടെ ചിത്രങ്ങൾ ഇതിൽകൊടുത്തിട്ടുണ്ട്.

ഇദ്ദേഹത്തിൻെറ ഈ ഗ്രന്ഥത്തെപ്പററി "Lecleric" എന്ന പണ്ഡിതൻ പറയുകയാണ് "വൈദ്യശാസ്ത്രചരിത്രത്തിൽ അബൂൽ–ഖാസിസിൻെറ ഗ്രന്ഥങ്ങൾ വിശിഷ്ടവും സ്പഷ്ടവുമായ പ്രബന്ധങ്ങൾ എന്ന നിലയിൽ വിലമതിക്കത്തക്കതാണ്." എന്ന്. ഇദ്ദേഹത്തിൻെറ കൃതികൾ മദ്ധ്യകാല യൂറോപ്പിലെ പാഠപുസ്തകമായി അംഗീകരിക്കപ്പെടുകയും, ഇതിലെ പല ഭാഗങ്ങളും അന്നത്തെ യൂറോപ്പിലെ വൈദ്യശാസ്ത്രഗ്രന്ഥകാരന്മാർ അവരുടെ കൃതികളിൽ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്. ശസ്ത്രക്രിയയിൽ ഒരു പുതിയ ജീവൻ പ്രദാനം ചെയ്ത ബുദ്ധിമാനായ ഒരു ഭിഷഗ്വരനായിരുന്നു അബൂൽഖാസിസ്. ഇദ്ദേഹത്തിൻെറ കാലത്തിനു് മുമ്പ് ഈ വിഭാഗം അറിവിന്ന് യാതൊരു പുരോഗതിയുമില്ലാതിരിക്കയായിരുന്നു. അബൂൽഖാസിസ് പുതിയതായി പല ശസ്ത്രക്രിയാരീതികൾ പരിശീലിക്കുകയും അവയ്ക്കു സമുചിതമായ പല ചികിത്സാമുറകളെ വിവരിക്കുകയും ചെയ്തിട്ടുണ്ട്. ഇദ്ദേഹം പാശ്ചാത്യലോകത്തെ അബൂൽഖാസിസ് (Abul Qasis of the west) എന്ന പേരിൽ അറിയപ്പെട്ടു.

കർഡോബായിൽ 1135–ൽ ജനിക്കുകയും കെയിറോയിലെ സുപ്രസിദ്ധനായ സുൽത്താൻ Salah-Al-Din (സലാഹുദ്ദീൻെറ രാജകീയ സദസ്സിലെ പ്രമുഖ ഭിഷഗ്വരനായിത്തീരുകയും ചെയ്ത Moosa-Ibn-Maimun (മൂസാ–ഇബ്നിൻ–മയ്മൂൻ) ഒരു വൈദ്യശാസ്ത്രവിദഗ്ദ്ധനായിരുന്നതിനും പുറമെ ഒരു തത്വജ്ഞാനിയും കൂടിയായിരുന്നു. വിജ്ഞാനപ്രദങ്ങളായ വളരെയധികം മഹാഗ്രന്ഥങ്ങൾ ഇദ്ദേഹം രചിച്ചിട്ടുണ്ട്.

ഏ. ഡി. 1204-ൽ ഈ പണ്ഡിതൻ ഇഹലോകവാസം വെടിഞ്ഞു.

താഴെ പറയുന്ന പ്രമുഖന്മാരായ വൈദ്യശാസ്ത്രജ്ഞന്മാർ എന്നും സ്മരണീയരാണ്. പതിനൊന്നാം നൂറാണ്ടിൽ സ്പെയിനിൽ പ്രബലനായിരുന്ന Ibnul-wafid (ഇബ്നൽ വാഫിദ്) ആഹാരാദികാര്യങ്ങളിൽ ശരിയായ പത്ഥ്യം സ്ഥാപിച്ചുകൊണ്ടുള്ള ന്യായയുക്തമായ ചികിത്സാമുറകളിൽ പ്രമുഖനായിരുന്നു. ഗ്രാനഡായിലെ ഇബ്നൽ ഖത്തീബും (Ibn ul-Khathib 1313-1374), ഇബ്നൽ ഖാത്തിമായും (Ibnul-Khathima 1369-) പ്ലേഗിനെ സംബന്ധിച്ച് ചില പ്രബന്ധങ്ങൾ രചിച്ച് കീർത്തിനേടിയ ആളുകളായിരുന്നു.

നയനശാസ്ത്രസംബന്ധമായ അഭിവൃദ്ധി ഉച്ചകോടിയിലെത്തുകയും അതിനെ സംബന്ധിച്ചുള്ള ശസ്ത്രക്രിയകൾ വളരെ പ്രചാരത്തിൽ വരികയും ചെയ്തു. Abul-Qasim-Ammar-Ibn-Ali-Al-Mawasili (അബൂൽ ഖാസീം-അമ്മാർ-ഇബ്നിൻ-അലി-അൽമവാസിലി) 'Canasu Mali of Latins' എന്ന നയനശാസ്ത്രവിദഗ്ദ്ധൻ അദ്ദേഹത്തിൻെറ "The Choosen book on the treatment of eye diseases" (കണ്ണു ചികിത്സാസംബന്ധമായ അംഗീകൃതഗ്രന്ഥം) എന്ന പ്രാമാണികഗ്രന്ഥം മൂലം പ്രശസ്തിപെററ പണ്ഡിതനായിരുന്നു. ഇദ്ദേഹത്താൽ നിർമ്മിതമായ ഉള്ളുപൊള്ളയായ സൂചികൾ ഉപയോഗിച്ച് നേത്രപടലങ്ങൾ ഇദ്ദേഹം വിദഗ്ദ്ധമായ രീതിയിൽ നീക്കം ചെയ്തിരുന്നു. ബഗ്ദാദിലെ Ali-Ibn-Isa (അലി-ഇബ്നിൻ-ഈസാ) എന്ന പണ്ഡിതൻ കണ്ണുകളുടെ ശസ്ത്രക്രിയ സംബന്ധിച്ച് "Memor

andum of oculist" (നയനചികിത്സകൻെറ നിവേദനം) എന്ന ഗ്രന്ഥം എഴുതി പ്രശസ്തിയാർജ്ജിച്ചു. ഈ പുസ്തകം പിൽക്കാലത്തു് ലാററിൻ ഭാഷയിലേക്കു് വിവർത്തനം ചെയ്യപ്പെടുകയും യൂറോപ്പിലും അറബിരാജ്യങ്ങളിലും അതു് പ്രചുരപ്രചാരത്തിൽ വരികയും ചെയ്തു.

കൂടാതെ ദന്തചികിത്സയിലും മൃഗചികിത്സയിലും മദ്ധ്യനൂററാണ്ടുകൾ മുസ്ലിംകളോടു് വളരെ കടപ്പെട്ടിട്ടുണ്ടു്. പ്രസ്തുത വിജ്ഞാനവകുപ്പുകളെക്കുറിച്ചുള്ള അറിവിനു് യൂറോപ്പു് മുസൽമാന്മാരെ സമ്മതിച്ചേ തീരു!

പൌരസ്ത്യലോകത്തും പടിഞ്ഞാറെ സ്പെയിനിലും ധാരാളം സ്ത്രീകൾ വൈദ്യവിഷയത്തിൽ പ്രവർത്തിച്ചിരുന്നു. ഇവർ സ്ത്രീരോഗശാസ്ത്രത്തിലും, പ്രസവശുശ്രൂഷയിലും വിദഗ്ദ്ധകളായിരുന്നു. പ്രസിദ്ധ ഭിഷഗ്വരനായിരുന്ന അബൂ–മർവാൻ–ഇബ്നിൻ അബിൽ–അലാസുഹ്ഹറിൻെറ പുത്രിയും അവരുടെ മകളും പ്രഗത്ഭകളായിരുന്നു.

ഇസ്ലാമിലെ ഭരണാധികാരികളും, സമ്പന്നന്മാരും, രോഗികളോടുള്ള സീമാതീതമായ കാരുണ്യംകൊണ്ടു നാടുനീളെ ധാരാളം ആസ്പത്രികൾ സ്ഥാപിച്ചിരുന്നുയെന്നുള്ളതു് ഇവരുടെ ഭരണകാലത്തെ ഒരു സവിശേഷതയായിരുന്നു. അമുസ്ലിമീങ്ങളായ രോഗികളേയും ആസ്പത്രികളിൽ പ്രവേശിപ്പിക്കുകയും മുസ്ലിമീങ്ങളെന്നവണ്ണം അവരേയും ശ്രദ്ധാപൂർവ്വം ചികിത്സിക്കുകയും ചെയ്തിരുന്നു. ഏ. ഡി. 707—ൽ കലീഫയായിരുന്ന Al-walid ഡമാസ്കസ്സിൽ ആസ്പത്രികൾ സ്ഥാപിച്ചിരുന്നു. അബ്ബാസിയാ കലീഫ

മാർ ധാരാളം ആശുപത്രികൾ ബഗ്ദാദിൽ സ്ഥാപി ക്കുകയും, ഇതിൽ അതുലി, മുഖ്തദിരി, എന്നീ ആശുപത്രികൾ, വളരെ വിശാലങ്ങളും സകലവിധ സംവിധാനങ്ങളോടു കൂടിയവയുമായിരുന്നു. ഡമ സ്കസ്സിൽ വളരെയധികം ആശുപത്രികൾ ഉണ്ടായിരു ന്നു. ഇതിൽ സുൽത്താൻ നൂറുദ്ദീനാൽ സ്ഥാപിക്ക പ്പെട്ട ആശുപത്രികൾ വളരെ വിശേഷപ്പെട്ടതായിരു ന്നു. ഇസ്ലാമിൻെറ സങ്കേതങ്ങളിൽ സ്ഥാപിച്ചിരുന്ന പല ആശുപത്രികളിലും വൈദ്യശാസ്ത്രപരമായി പഠി ക്കുന്നതിനും പരീക്ഷണം നടത്തുന്നതിനുമായി ഗ്രന്ഥ ശാലകളും സ്ഥാപിച്ചിരുന്നു.

ഈജിപ്റ്റിലും ധാരാളം ആശുപത്രികൾ സ്ഥാപി ക്കപ്പെട്ടു. ഇതിൽ Sulthan-Al Mansur Qalawan (സുൽത്താൻ-അൽമൻസൂർ കലവാൻ) 1283—ൽ കെയിറോവിൽ സകലവിധ സജ്ജീകരണങ്ങളോടും സംവിധാനങ്ങളോടും കൂടി സ്ഥാപിച്ച ആതുരാലയം പ്രശസ്തിയാർജ്ജിച്ചതായിരുന്നു. ഇതിൻെറ സജ്ജീ കരണങ്ങൾ ഇന്നത്തെ പരിഷ്കൃത സജ്ജീകരണങ്ങ ളോട് കിടനില്ക്കുന്നവയായിരുന്നു. ഇതിനോടനുബ ന്ധിച്ച് ഒരു വലിയ വൈദ്യശാസ്ത്രഗ്രന്ഥ ശേഖരവും, മനോഹരമായ പള്ളിയും, ഒരു വിദ്യാപീഠവും, ഒരനാ ഥമന്ദിരവും സുഖക്കേട് ശമിച്ചവർക്ക് താമസിക്കുന്ന തിനുള്ള ഒരു ഭവനവും വിശാലമായ ഒരു പൂങ്കാവനവു മുണ്ടായിരുന്നു എന്നു് പറയുമ്പോൾ ഇതിൻെറ വലി പ്പം എത്രമാത്രമുണ്ടെന്നു് ഊഹിക്കാമല്ലൊ.

മുസ്ലിമീങ്ങളാണു് ലോകത്തിൽ ആദ്യമായി ഭ്രാ ന്താലയങ്ങൾ സ്ഥാപിച്ചതു്. ആദ്യത്തെ ഭ്രാന്താലയം 765—ൽ ബഗ്ദാദിൽ സ്ഥാപിക്കപ്പെട്ടു. പാശ്ചാത്യ

രാജ്യങ്ങളിൽ പാവപ്പെട്ട ഭ്രാന്തന്മാരെ കുററവാളികളായി കണക്കാക്കിയിരുന്ന കാലത്ത് മുസ്ലിമീങ്ങൾ ഇവക്കുവേണ്ടി ഭ്രാന്താലയങ്ങൾ സ്ഥാപിച്ച് സംരക്ഷിച്ചു പോന്നു.

വിശ്വവിശ്രുതനായ ഗിബ്ബൻ എന്ന ചരിത്രകാരൻ പറയുകയാണ് "860 വൈദ്യശാസ്ത്രവിശാരദന്മാർ ബഗ്ദാദ് നഗരിയിൽ ആദായകരമായ വൈദ്യശാസ്ത്രസേവനം നടത്തിയിരുന്നു." സ്പെയിനിലേയും സലർണോയിലേയും വിദഗ്ധന്മാരായ മുസ്ലിം ശാസ്ത്രജ്ഞന്മാരുടെ വിദഗ്ധഹസ്തങ്ങളിൽ യൂറോപ്പിലെ കത്തോലിക്കാ രാജാക്കന്മാരുടേയും, പ്രഭുക്കളുടേയും ജീവൻ അർപ്പിച്ചിരുന്നു. ഈ മുസ്ലിമീങ്ങളുടെ അനന്തരഗാമികളായ സന്തതികളാണ് പിൽക്കാലത്ത് യൂറോപ്പിലും വിശേഷിച്ച് ഇററലിയിലും മനുഷ്യോപകാരപ്രദമായ ഈ വിജ്ഞാന ശാഖയുടെ പ്രഭാകിരണം പകത്തിയത്. ഒരു നിശ്ചിതകാലം വരേയുള്ള വൈദ്യശാസ്ത്രപരീക്ഷണത്തിനും പഠിപ്പിനും, ശേഷം അവക്ക് "Ijaza "(ഇജാസാ) എന്ന പേരിൽ ബിരുദ്ദുകൾ നല്കിയിരുന്നു. വളരെ പേർ ഈ ബിരുദിനുശേഷവും ഉപരിപഠനത്തിന് പോയിരുന്നു.

നിർമ്മാണ പ്രവർത്തനങ്ങളിൽ വിവിധതാത്തിലും, സൗന്ദര്യത്തിലും, വിശേഷമാതൃകകളിലും, പരിപൂർണ്ണതയിലും, സർവ്വോപരി കലാവൈഭവത്തിലും മുസ്ലിമീങ്ങൾ മുൻപന്തിയിലായിരുന്നു. എല്ലാ ലോഹങ്ങൾ കൊണ്ടും ഇവർ പണികൾ ചെയ്തിരുന്നു. ചീനഭരണിയുണ്ടാക്കുന്നതിലും, കണ്ണാടി നിർമ്മാണത്തിലും, രത്നപ്പണിയിലും, പുസ്തകം ബൈൻറ് ചെയ്യുന്നതിലും ഏററവും വിദഗ്ധമായ സ്ഥാനത്ത് അവർ

എത്തി. നെയ്ത്തു വിദ്യയിൽ ഇവർ വിദഗ്ദ്ധന്മാരായിരുന്നു. ചായപ്പണിയെപ്പററിയുള്ള രഹസ്യം ഇവൎക്കു് വശമായിരുന്നു. കടലാസു് സുലഭമായി ഇവർ നിർമ്മിച്ചിരുന്നതിനാൽ വിജ്ഞാന പ്രചാരത്തിനു് അതു് വളരെ സഹായിച്ചു. ഇവൎക്കു് തുകലിൽ ചില രാസപദാൎത്ഥങ്ങളുപയോഗിച്ചു് അതിനു് മേന്മയും മാർദ്ദവവുമുണ്ടാക്കുന്ന സമ്പ്രദായം അറിവുണ്ടായിരുന്നതിനാൽ ഈ വിഷയത്തിൽ ഇവർ യൂറോപ്പിനു് മാതൃകകാണിച്ചു. കർഡോബാപട്ടണത്തിൽ തന്നെ 1300 പേർ ഈ ജോലിയിൽ വ്യാപൃതരായിരുന്നു. പട്ടു്, പഞ്ഞി, കമ്പിളി മുതലായവ ഉപയോഗിച്ചു് മനോഹരമായ വസ്ത്രങ്ങൾ നിർമ്മിക്കുന്നതിൽ ഇവർ ലോകപ്രശസ്തരായി. അത്യാകർഷണീയമായ പരവതാനികളും, കിടക്ക, തലയിണ മുതലായവയും സുലഭമായി ഇവർ നിർമ്മിച്ചു. ജനൽ, വാതൽ വിരികളും, വീട്ടുപകരണങ്ങളും നിർമ്മിക്കുന്നതിൽ ഇവർ പ്രസിദ്ധരായിരുന്നു.

ഡമാസ്കസ്സിലും, ട്ടോളിഡോയിലും ഇവർ നിർമ്മിച്ച ഉരുക്കു് വാളിന്റെ അലകുകൾ, പത്തൊമ്പതാം നൂററാണ്ടിനെപ്പോലും അതിശയിക്കുന്നതായിരുന്നു. രാജാക്കന്മാൎക്കും, പടനായകന്മാൎക്കും ഉപയോഗിക്കുന്നതിനുവേണ്ടിയുള്ള വാളുകളുടെ അലകുകളിൽ സ്വർണ്ണവും, വെള്ളിയും മററും പൂശിയിരുന്നു. ഇവർ നിർമ്മിച്ചതായ കസവു് വേലചെയ്ത പട്ടുവസ്ത്രങ്ങളും, കലാകൌതുകമേറിയ ചൌക്കാളവും, ലോകപ്രശസ്തിയാർജ്ജിച്ചു. ദന്തവേലകളിലും പിച്ചളസാമഗ്രി നിർമ്മാണത്തിലും ഇവർ മുന്നോടികളായിരുന്നു. യുദ്ധോപകരണ നിർമ്മാണവും, തുന്നൽ വേലയും ഇവർ വിദ

ഗ്ധമായി കൈകാര്യം ചെയ്തു. ബഗ്ദാദിലെ സമ്പന്നന്മാരുടെ ഉപയോഗത്തിനു വേണ്ടി മുസ്ലിമീങ്ങളാൽ ആരംഭിക്കപ്പെട്ടതാണു് സോക്സും, സ്റ്റോക്കിങ്ങ്സും നിർമ്മാണം എന്നുള്ള വിവരംരസാവഹമാണു്. ഇവർ ഇതിനെ Mossas (മോസാസ്)എന്നു് പറഞ്ഞിരുന്നു. ഹിന്ദുസ്ഥാനിയിലെ ഇതിൻെറ പേരുകൾ ഇതിനോടു് സാദൃശ്യമുള്ളതാണല്ലൊ. ഷർട്ടു് ആദ്യമായി നിർമ്മിച്ചു പയോഗിച്ചതു് ബഗ്ദാദിലായിരുന്നു. ഫ്രഞ്ചുഭാഷയിൽ "കെമീസ്" (Chemiese) എന്ന പേരിലാണു് ഷർട്ടു് അറിയപ്പെടുന്നതു്. ഇതു് അറബിഭാഷയിൽ ഷർട്ടിൻെറ പേരായ "കമീസ്" (Kamies)-ൽ നിന്നും ശബ്ദവ്യത്യാസം വരുത്തിയതാണു്. കമീസും, മോസാസും അറബികളിൽനിന്നും കോൺസ്റ്റൻറിനോപ്പിളിലേക്കു് പ്രചരിക്കുകയും അവിടെ നിന്നും യൂറോപ്യൻ രാജ്യങ്ങളിൽ പ്രചുരപ്രചാരത്തിൽ വരികയും ചെയ്തു. അറബികൾ വലിയ കടൽസഞ്ചാരികളായിരുന്നതിനാൽ അതിനു് ഏററവും അത്യാവശ്യമായ ദൂരദർശിനിയും (Telescope) വടക്കുനോക്കിയന്ത്രവും (Mariners Compass) കണ്ടുപിടിച്ചു.

മുസ്ലിമീങ്ങൾ കാർഷികവൃത്തിയിൽ ശാസ്ത്രീയമായ പദ്ധതികൾ നടപ്പിലാക്കി. വളരെ നല്ല ജലസേചനപദ്ധതികൾ നടപ്പിലാക്കി പ്രയോഗത്തിൽ കൊണ്ടുവന്നു. ഇവക്കു വളപ്രയോഗത്തെപ്പററി വിവരമുണ്ടായതിനാൽ മണ്ണിൻെറ തരഭേദമനുസരിച്ചു് ഇവ പ്രയോഗിച്ചു് പ്രയോജനപ്പെടുത്തി. ഉദ്യാനപാലനത്തിൽ ഇവർ മുൻപന്തിയിലായിരുന്നതിനാൽ പുതിയതരം കായ്കനികളും, മനോഹരവും അപൂർവ്വവുമായ പുഷ്പങ്ങളും ഇവർ ലോകരംഗത്തു് പ്രദർശിപ്പിച്ചു.

ഇവർ കിഴക്കൻ പ്രദേശങ്ങളിൽ നിന്നും ധാരാളം വൃക്ഷങ്ങളുടെ ചെടികൾ പടിഞ്ഞാറൻ രാജ്യങ്ങളിൽ പ്രദർശിപ്പിക്കുകയും അവ വളർത്തേണ്ടരീതിയെപ്പററി ശാസ്ത്രീയമായി പല പ്രബന്ധങ്ങളും രചിക്കുകയും ചെയ്തു. ഇവർ പഞ്ചസാര ധാരാളമായി ഉൽപ്പാദിപ്പിക്കുകയും ലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും കയററി അയക്കുകയും ചെയ്തു. ഇവക്കു ഇനാമൽ വിദ്യയും വെടിമരുന്നു നിർമ്മാണവും വശമായിരുന്നു.

പന്ത്രണ്ടാം നൂററാണ്ടോടുകൂടി ഇസ്ലാമികസംസ്കാരത്തിൻെറ സ്വാധീന മേഖല പടിഞ്ഞാറ് ഐബേറിയൻ ഉപദ്വീപു മുതൽ ഇൻഡ്യാവരേക്കും, വടക്ക് കാസ്പിയൻ കടൽ മുതൽ തെക്ക് ഇൻഡ്യൻ മഹാസമുദ്രം വരേക്കും വ്യാപിച്ചു. യൂറോപ്പിലെ മുസൽമാൻെറ വിജ്ഞാന ദീപം സ്പെയിനിൽ നിന്നും, തെക്കേഇററലിയിൽ നിന്നുമാണ് പ്രഭാപ്രസരം നടത്തിയതു്.

# അദ്ധ്യായം 5

## യൂറോപ്യൻ പുനരുദ്ധാരണത്തിനു് മുസ്ലിമീങ്ങളുടെ പങ്കു്:-

പീടസ് അൽഫോൻസി (Petrus-Alfonsi) ജനനം (1062) അറബികളുടെ വിദ്യാലയങ്ങളിൽ നിന്നും വൈദ്യശാസ്ത്രം കരസ്ഥമാക്കിയതിനു ശേഷം ഇംഗ്ലണ്ടിലെ ഹെൻട്രി ഒന്നാമന്റെ ഭിഷഗ്വരനായി വരികയും 1120-ൽ പ്രിയോർ ഓഫ് മാൽവാനുമായി സഹകരിച്ചു് അറബിഭാഷയിൽ നിന്നും താൻ കരസ്ഥമാക്കിയ ജ്യോതിശാസ്ത്രപരമായ പ്രബന്ധങ്ങൾ പരിഭാഷപ്പെടുത്തുകയും ചെയ്തു. ഈ കാലം മുതലാണു് അറബികളുടെ വിജ്ഞാനം ഇംഗ്ലണ്ടിൽ പ്രാബല്യത്തിൽ വരുത്തുന്നതിനുള്ള ശ്രമം തുടങ്ങുന്നതു്. ഇതിന്റെ പ്രത്യാഘാതം വലുതായിരുന്നു. സ്പെയിനിനു് വെളിയിലുണ്ടായിരുന്ന Adelard of Bath (1079-1142) എന്ന യൂറോപ്പിലെ പ്രമുഖനായ ഏക ശാസ്ത്രജ്ഞൻ അറബികളുടെ വിജ്ഞാന സങ്കേതമായ ടോളിഡോ (Toledo) യിൽ വരികയും അറബിഭാഷയെപ്പററി പ്രത്യേകമായി പഠിക്കുകയും ചെയ്തു. ഇംഗ്ലണ്ടിന്റേയും സ്പെയിനിന്റേയും ഈ സാംസ്കാരികബന്ധം പിൽക്കാലത്തു് ദൂരവ്യാപകമായ ഫലം ഉളവാക്കി. അതു് ഇംഗ്ലണ്ടിൽ തത്വപരമായും, ശാസ്ത്രീയമായുമുള്ള പഠിപ്പിനു് ആഗ്രഹം ജനിപ്പിക്കുകയും പിൽക്കാലത്തു് മൈക്കൾ സ്കോട്ടു് (Michael Scot 1175-1232) Roger Bacon (1214-1280) റോജർ ബേക്കൺ ഇവരുടെ

നേട്ടങ്ങൾക്ക് കാരണമായിവരികയുംചെയ്തു. "സ്കോട്ട്" അറബി വിജ്ഞാനത്തേയും, വിശേഷിച്ച് അവരുടെ തത്വജ്ഞാനത്തേയും നേടി ടോളിഡോവിലേക്ക് തിരിച്ചു. ഓക്സ്ഫോർഡിൽ റോജൻ ബെയിക്കൻ അറബികളുടേയും അരിസ്റ്റോട്ടിലിൻേറയും തത്വജ്ഞാനശാസ്ത്രത്തിൽ പ്രമുഖനമായി. വിജ്ഞാനത്തെ തേടി ഇംഗ്ലണ്ടിൽ നിന്നും സ്പെയിനിൽ വന്നുചേൎന്ന വിജ്ഞാനദാഹികളിൽ പ്രമുഖനായിരുന്നു, ഇംഗ്ലണ്ടിലെ റോബർട്ടും (Robert of England 1143) ഡാനിയേൽ മോർളിയും. റോജൻ ബേക്കൻെറ നയനശാസ്ത്രപരമായ പ്രബന്ധം ഇബ്നു അൽഹൈഥ്ത്താമിൻെറ തദ്വിഷയത്തെ ആസ്പദമാക്കി രചിച്ച ഗ്രന്ഥത്തെ ആധാരമാക്കിയും ആയിരുന്നു.

മദ്ധ്യകാല ക്രിസ്തീയ യൂറോപ്പിലെ പ്രശസ്തനായ ഒരു വ്യക്തിയായിരുന്നു റോബർട്ട്-ഓഫ്-ആറിലോക്ക് (Robert of Aurillac 930–1003). ഇദ്ദേഹം പിൽക്കാലത്ത് പോപ്പ്സിൽവസ്റ്റർ (Pope Sylvester)എന്ന പേരിൽ പൌരോഹിത്യ മഹാപട്ടണത്തിലേക്ക് ഉയൎത്തപ്പെട്ടു. ഗോത്തിക്ക് യൂറോപ്പ് തമോപടലത്തിൽ ആണ്ടുകിടന്ന കാലത്ത് അദ്ദേഹം വിജ്ഞാനാന്വേഷകനായി ടോളിഡോയിൽ അഭയംതേടി. ഫ്രാൻസിലേക്ക് ഇദ്ദേഹം മടങ്ങിയതോടുകൂടി വൈദ്യശാസ്ത്രജ്ഞാനവും ഇതരശാസ്ത്രീയ പഠനവും അവിടെ പ്രചരിപ്പിച്ചു. ഇദ്ദേഹം ഇസ്ലാമിക ശാസ്ത്രങ്ങൾ ഫ്രാൻസിലും, ജർമ്മിനിയിലും, അവസാനം താൻ പോപ്പായി അവരോധിക്കപ്പെട്ടപ്പോൾ ഇററലിയിലും പ്രചരിപ്പിക്കുകയുണ്ടായി.

1130–ൽ പ്രസിദ്ധരായ ഒരു വിഭാഗം പരിഭാഷകന്മാരെ ടോളിഡോയിൽ ആർച്ചുബിഷപ്പ് റേമോണ്ടിൻെറ രക്ഷാകർത്തൃത്വത്തിൻ കീഴിൽ നിയമിക്കുകയുണ്ടായി. ഇക്കാലത്ത് ടോളിഡോ ക്രൈസ്തവാധിപത്യത്തിലായിരുന്നു. പ്രമുഖരായ പല മുസ്ലിം ഗ്രന്ഥകാരന്മാരുടെ കൃതികൾ ലത്തീൻ ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെട്ടു. ഈ പരിഭാഷമൂലമുണ്ടായ വിജയം എടുത്തുപറയത്തക്കതാണ്. പടിഞ്ഞാറൻ യൂറോപ്പിനു ഒരു നവജീവൻ ഇതുമൂലം കരഗതമായി. പതിനൊന്നാം നൂററാണ്ടിലാരംഭിച്ച ഈ പരിഭാഷാ പ്രവൎത്തനം പതിനാലാം നൂററാണ്ടു വന്നിട്ടും തുടൎന്നുകൊണ്ടേയിരുന്നു.

ജിറാർഡ്–ഓഫ്–ക്രിമോണാ (1114–1187) എന്ന പണ്ഡിതൻ പ്രസിദ്ധനായ ഒരു പരിഭാഷകനായിരുന്നു. ഇദ്ദേഹം ഇരുപത്തിഒന്ന് വൈദ്യശാസ്ത്ര ഗ്രന്ഥങ്ങൾ അടക്കം എഴുപത്തിഒന്ന് മഹൽഗ്രന്ഥങ്ങൾ അറബിയിൽ നിന്നും ലത്തീൻ ഭാഷയിലേക്ക് പരിഭാഷ ചെയ്തിട്ടുണ്ടു്. ഇസ്ലാമികസംസ്ക്കാരം യൂറോപ്പിലേക്ക് വ്യാപിച്ചതു് ഇററലിയിൽ കൂടിയായിരുന്നു. 13–ാം നൂററാണ്ടു്, യൂറോപ്യൻ സർവ്വകലാശാലകളുടെ ആരംഭകാലമെന്ന നിലയിൽ പ്രസിദ്ധിയാൎജ്ജിച്ച ഒരു കാലഘട്ടമായിരുന്നു. ഇററലിയിലെ നേപ്പിൾസിനു് സമീപമുള്ളതും ഒരു പഴയ തുറമുഖവുമായിരുന്ന സലർനോ (Salerno) യിലെ വൈദ്യശാസ്ത്രാലയമാണു് പിൽക്കാലത്തു് ഒരു സർവ്വകലാശാലയായി ഉടലെടുത്തതു്. സലർനോയിലെ പ്രബലമായ വൈദ്യശാസ്ത്ര കലാലയത്തിലെ പ്രസിദ്ധിയേറിയ പല അറബിഗ്രന്ഥങ്ങളും "കോൺസ്റ്റൻറയിൻ" ലത്തീ

നിലേക്കു് പരിഭാഷ ചെയ്തു. വിജ്ഞാനിയായ കോൺസ്റ്റൻറയിൻ (Constantine the African) എന്ന പുരോഹിതൻ Monti-Cassino (മോൻറി-കാസ്സിനൊ) യിലെ Benidictine Monastery (ബെനിഡിക്ടറയിൻ മൊണാസ്റ്ററി) യിൽ തൻെറ ജീവിതകാലം മുഴുവൻ നിശബ്ദമായി ഈ പരിഭാഷയിൽ ഏർപ്പെട്ടിരുന്നു. അറബിഭാഷയിൽ എഴുതിയിരുന്നതായ മിക്ക വൈദ്യ ശാസ്ത്രങ്ങളും ഇദ്ദേഹം ലത്തീൻ ഭാഷയിലേക്കാക്കി. പിൽക്കാലത്തു് ക്രസ്തീയാധിപത്യത്തിൻ കീഴിൽ ഉച്ച കോടിയിലെത്തിയ സലർനോ സർവ്വകലാശാലയിൽ അറബി സംസ്കാരങ്ങൾ വളരെയധികം സ്വാധീനം ചെലുത്തിയിട്ടുണ്ടു്. യൂറോപ്യൻ ചരിത്രകാലഘട്ടത്തിൽ പ്രകാശം പരത്തിയ സലർനോയിലെ ആദ്യത്തെ സർവ്വകലാശാലയിൽ അറബികളുടെ സാംസ്കാരിക സ്വാധീനതയാണു് മികച്ചുനിന്നതു്.

1152-ൽ ജർമ്മിനിയിലെ ചക്രവർത്തിയായി അ രോധിക്കപ്പെട്ട ഹോഹൻസ്റ്റാഫ (Hohen Stanf-en) നിലെ ഫെഡറിക്കു് രണ്ടാമൻ കത്തോലിക്കാ പൌരോഹിത്യവുമായി പുരോഗമനോന്മുഖമല്ലാത്ത ഇവരുടെ ചിന്താഗതികളും പ്രവർത്തികളും മൂലം പല ഏററുമുട്ടലുകളും ഉണ്ടായിട്ടുണ്ടു്. ഇദ്ദേഹം ഇസ്ലാമിക സംസ്കാരവും പരിഷ്കാരവും തൻെറ രാജ്യത്തു് പ്രചരിപ്പിക്കുന്നതിനു് പ്രോത്സാഹനം നല്കിയ ഒരു ഭരണാധികാരിയായിരുന്നു. (FeddericII-1212-1250) ഫെഡറിക്കു് രണ്ടാമൻ വിജ്ഞാനിയായ ഒരു ഭരണാധികാരിയായിരുന്നു. ഇദ്ദേഹമാണു് ക്രിസ്തീയ യൂറോപ്പിൽ ഇദംപ്രഥമമായി ഒരു സർവ്വകലാശാല സ്ഥാപിച്ചതു്. ഇതു് ഇററലിയിൽ നേപ്പിൾസിലായിരുന്നു. അറ

ബികളാൽ സ്ഥാപിക്കപ്പെട്ടിരുന്ന സലർണോയിലെ പൌരാണിക വൈദ്യശാസ്ത്രപാഠശാലഇദ്ദേഹം പരിഷ്ക്കരിക്കുകയും ഒരു സർവ്വകലാശാലയായി ഉയർത്തുകയും ചെയ്തു. അറബികളും ജൂതന്മാരുമായ പണ്ഡിതന്മാരെ അദ്ദേഹം സ്വാധീനിക്കുകയും അവരെ തൻെറ രാജ്യത്ത് പ്രയോജനപ്പെടുത്തുകയും ചെയ്തു. സ്പെയിനിലെ ക്രിസ്തീയ രാജാക്കന്മാരെ അപേക്ഷിച്ച് ഈ നോർമൻ ഭരണാധികാരികൾ വളരെ സംസ്ക്കാര സമ്പന്നരായിരുന്നു. ക്രിസ്തീയ പൌരോഹിത്യം ഇവരുടെ ഈ സംസ്ക്കാരമുന്നേററത്തെ നഖശിഖാന്തം എതിർത്തെങ്കിലും അതു് ഇവർ തൃണവൽഗണിക്കുകയാണുണ്ടായതു്. നോർമൻ രാജാവായ Roger II (റോഗർ രണ്ടാമൻ) ഇസ്ലാമിക സംസ്ക്കാരത്തെ പരിപുഷ്ടിപ്പെടുത്തിയിട്ടുണ്ടു്.

എ. ഡി. 1095-ൽ ആരംഭിച്ച് ഒന്നര നൂററാണ്ടോളം കഠിനമായി തുടൎന്നുകൊണ്ടിരുന്ന കരിശ്ശു യുദ്ധം മൂലം പാശ്ചാത്യലോകത്തുള്ള പല ക്രിസ്തീയ ശക്തികളും പലസ്തീനിൽ വരികയും, പോകുകയും ചെയ്തുകൊണ്ടു് അറബികളുടെ സാംസ്ക്കാരികനിലവാരത്തെപ്പററി പഠിക്കുകയും അറിയുകയും ചെയ്തു. ഇവർ അറബികളുടെ ലാവണ്യകലകളും, ശില്പകലകളും, ആഡംബരവും, ശാസ്ത്രവും, ബുദ്ധിപരമായ ജിജ്ഞാസയും പാശ്ചാത്യലോകത്ത് പ്രചരിപ്പിച്ചു. എന്നാൽ ഈ ഇസ്ലാമിക സംസ്ക്കാരങ്ങൾ പ്രചരിപ്പിക്കുന്നതിനു് കത്തോലിക്ക് പുരോഹിതന്മാർ ഒരു വിലങ്ങുതടിയായിരുന്നു. തപസ്വിയായ പീററർ എന്ന പുരോഹിതപ്രമുഖൻ സാംസ്ക്കാരികപ്രചരണത്തെ അങ്ങേയററം വെറുക്കുകയും നിരോധിക്കുകയും ചെയ്തു.

യൂറോപ്പിലെ സർവ്വകലാശാലകളുടെ മേൽ ഉണ്ടായിരുന്ന ഇസ്ലാമിന്റെ സ്വാധീനത അപാരമായിരുന്നു. ഉദാഹരണമായി പടിഞ്ഞാറൻ സർവ്വകലാശാലകളിൽ അബൂബക്കർ-മുഹമ്മദ് ഇബിൻ-സക്കറിയാ-അൽറാസിയുടെ അൽ ഹാവി (Al Havi), അൽ മൻസൂറി (Al Mansuri) എന്നീ വൈദ്യശാസ്ത്ര പ്രബന്ധങ്ങളെപ്പററി പ്രത്യേകം പ്രഭാഷണങ്ങൾ നടത്തപ്പെട്ടിരുന്നു. 1471-ൽ പ്രസിദ്ധീകരിച്ച Ferrari (ഫെറാറി) യുടെ വൈദ്യശാസ്ത്ര പാഠപുസ്തകത്തിൽ അബൂഅലി-അൽ ഹുസൈൻ- ഇബിൻ-അബ്ദുല്ലാ-ഇബിൻ-സീന (Abu-Ali-Al Husain-Ibn-Abdulla-Ibn-Sina) യുടെ വൈദ്യശാസ്ത്ര പാഠപുസ്തകത്തിൽ നിന്നും 3000 ഉദ്ധരണികൾ കൊടുത്തപ്പോൾ അൽറാസിയുടേയും, ഗാലൻേറയും, 1000 വീതവും, ഹിപ്പോക്രാററിൻേറതു് 140 മാത്രവും ആയിരുന്നു. 1395-ൽ പാരീസിലെ വൈദ്യശാസ്ത്രകഴിവിനെപ്പററി ഗവേഷണം നടത്തുന്നതിനായി 12 വൈദ്യശാസ്ത്ര ഗ്രന്ഥങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുള്ളതു് എല്ലാം തന്നെ മുസ്ലിമീങ്ങളാൽ രചിക്കപ്പെട്ടതായിരുന്നു. ആരോഗ്യസംബന്ധമായി എപ്പോഴും വിഷമിച്ചുകൊണ്ടിരുന്ന ലൂയി പതിനഞ്ചാമൻ അൽറാസിയുടെ കൃതികൾ തന്റെ പുസ്തകശാലയിൽ ഉണ്ടായിരിക്കുവാൻ ആകാംക്ഷയുള്ളയാളായിരുന്നു. ഇതു് മൂലം പാരീസിലെ വൈദ്യപാഠശാലയിൽ ഈ മഹാന്റെ വൈദ്യശാസ്ത്രഗ്രന്ഥങ്ങളിൽ ഒരുപ്രതിമാത്രം ഉണ്ടായിരുന്നതു് ലൂയിപതിനഞ്ചാമനു് സമ്മാനിക്കുകയും ചെയ്തു. മൌണ്ടു് പില്ലിയർ വൈദ്യ വിദ്യാസങ്കേതത്തിന്റെ മേന്മ, മുസ്ലിംശാസ്ത്ര

ജ്ഞന്മാരുടെ വളരെ പ്രധാനപ്പെട്ട കയ്യെഴുത്തുകൃതികൾ അവിടെയുണ്ടായിരുന്നു എന്നുള്ളതായിരുന്നു.

വിജ്ഞാനം എന്താണെന്ന് അറിയുവാൻ പാടില്ലായിരുന്ന ആ കാലത്ത്, പരിശുദ്ധഖുർആനിലും, നബിവചനങ്ങളിലും ഉൽബോധിപ്പിക്കപ്പെട്ടിരുന്ന തത്വങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ട്, അറിവിൻെറ നാനാതുറകളിലും മുന്നേറി, അവ കർമ്മരംഗത്ത് ആനയിച്ച്, വിശ്വവിഖ്യാതി നേടിയ മുസൽമാൻെറ സകല അധികാരങ്ങളും, അടിച്ചമർത്തിയതു കൂടാതെ മുസ്ലിമിൻെറ തറവാട്ടുമുതലായ വിജ്ഞാന ഭണ്ഡാഗാരം ഇതരഭാഷകളിലേക്ക് പരിഭാഷപ്പെടുത്തപ്പെട്ടതോടുകൂടി, മുസ്ലിമിൻെറ മാതൃഭാഷയായ അറബിയെ ഇല്ലായ്മ ചെയ്യുകയും മുസ്ലിമിൻേറതായ സകല വിജ്ഞാനങ്ങളും അന്യരുടേതായി ലോകരംഗത്ത് പ്രദർശിപ്പിക്കുകയും ചെയ്തു. ഇതിനുള്ള കാരണങ്ങൾ എന്തുമാകട്ടെ, സന്ദർഭങ്ങൾ ഏതുമാകട്ടെ, ഇതെല്ലാം നമ്മുടെ അവഗാഢമായ ചിന്താവിഷയമാകേണ്ടതാണ്.

# അദ്ധ്യായം 6

## നമ്മുടെ സംസ്കാരസങ്കേതങ്ങളുടെ നാശങ്ങളും അതിന്നുണ്ടായ കാരണങ്ങളും:-

കിഴക്ക് ബഗ്ദാദിലും പടിഞ്ഞാറ് കർഡോബായിലും കേന്ദ്രമാക്കികൊണ്ടു് പ്രവർത്തിച്ച മഹാന്മാരേയും അവരുടെ നേട്ടങ്ങളേയുംപററിയാണല്ലോ നാം പ്രതിപാദിച്ചതു്. മഹത്തായ ഈ നേട്ടങ്ങളുടെ നിലവറയായിരുന്ന ഈ സംസ്ക്കാരസങ്കേതങ്ങൾ എവിടെപ്പോയി? ഏതു് പ്രചണ്ഡമാരുതൻെറ പ്രവാഹത്തിൽപ്പെട്ടാണ് അവ നാശഗഹ്വരത്തിൻെറ അടിത്തട്ടിലേക്കമെന്നതു്? അതിന്നുണ്ടായ കാരണം എന്താണ്? അന്തലൂഷ്യയാകുന്ന ആ നന്ദനോദ്യാനത്തിലെ ഫലവൃക്ഷങ്ങളുടെ ശിഖരങ്ങളിൽ കൂടുകെട്ടി കർണ്ണാനന്ദകരമായ ഗാനങ്ങൾ ആലപിച്ചു് ലോകത്തെ ആനന്ദിപ്പിച്ചു കൊണ്ടിരുന്ന കോകിലങ്ങളുടെ അഥവാ നമ്മുടെ പൂർവ്വികന്മാരുടെ വിജ്ഞാനഭണ്ഡാരം വിസ്മൃതിയിൽ ആണ്ടതു് എങ്ങനെ? അറബിക്കഥകളുടെ നാടായബഗ്ദാദിൽ എന്തു് ഭൂകമ്പമാണുണ്ടായതു്? ലോകത്തിൻെറ മേൽക്കൂരയായ പാമീർ ഉന്നത തടത്തേയും തരണം ചെയ്തു് ചൈനായിലെ മഹാ ഭിത്തികളിൽ ചെന്നു് മാറെറാലിക്കൊണ്ട ആ വിജ്ഞാനകാഹളത്തിൻെറ വിധാതാക്കളെ സൃഷ്ടിച്ച "നിസ്സാമിയാ സർവ്വകലാശാല" ഏതു് തീകുണ്ഡാരത്തിലാണ് എരിഞ്ഞമന്നതു്? ഈ കാര്യത്തെപ്പററി നമുക്കു ചിന്തിക്കാം.

ഏ. ഡി. 711_ൽ "താരിക്ക്" എന്ന പടത്തലവനും തൻെറ അധീനതയിലുള്ള ഒരു വിഭാഗം സൈന്യങ്ങളും ജിബ്രാൾട്ടർ തരണം ചെയ്തു് സ്പെയിനിൽ പ്രവേശിക്കുകയും രണ്ടു വർഷം കൊണ്ടു് സ്പെയിൻ മുഴുവനും പോർട്ടുഗലിൻെറ ഏതാനും ഭാഗങ്ങളും കരസ്ഥമാക്കുകയും ചെയ്തു. ഇവർ ഇവിടേയും നിന്നില്ല. യൂറോപ്പു മുഴുവനും തങ്ങളുടെ ആധിപത്യത്തിലാക്കണമെന്നുള്ള ആശയോടും, ദൃഢനിശ്ചയത്തോടും കൂടി വടക്കോട്ടു മുന്നേറി. ചാർൾസ് മാർട്ടിൻെറ നേതൃത്വത്തിൽ സജ്ജമാക്കിയ യൂറോപ്പിലെ ക്രിസ്തീയ ശക്തികളുടെ ഏകോപിച്ചുള്ള യുദ്ധത്തിൽ ഫ്രാൻസിലെ "പോയിററിയേഴ്സ്" എന്ന സ്ഥലത്തുവച്ചു് അറബികൾ പരാജിതരായി. എങ്കിലും യൂറോപ്പ് കീഴടക്കണമെന്നുള്ള ഇവരുടെ ആശയുടെ പേരിലുള്ള പല സംരംഭങ്ങളും നടന്നുകൊണ്ടിരുന്നു. സ്പെയിനിൽ നിന്നും അറബികളെ തുരത്തുന്നതിനു വേണ്ടി അവരുടെ ആധിപത്യത്തിൻെറ പ്രാരംഭകാലങ്ങളിൽ ക്രിസ്തീയ ശക്തികൾ സംഘടിച്ചു് പല യുദ്ധങ്ങളും ഇടവിടാതെ നടത്തിയിരുന്നു. പക്ഷെ അതിലെല്ലാം അറബികളുടെ ശത്രുക്കൾക്കു പരാജയമായിരുന്നു സംഭവിച്ചതു്. അറബികൾ സ്പെയിനിൽ ആധിപത്യം നേടിയ കാലത്തു് സ്പെയിനിൽ അടക്കം അററ്ലാൻറിക്ക് സമുദ്രതീരം മുതൽ മങ്കോളിയായുടെ അതിർത്തിവരെക്കുമുള്ള വിശാലമായ ഇസ്ലാമികസാമ്രാജ്യം ഉമവ്വിയാ കിലാഫത്ത് അധികാരത്തിൻകീഴിലായിരുന്നു. അറേബ്യയിലുണ്ടായിരുന്ന ആഭ്യന്തര വിപ്ലവം ഹേതുവായി ഉമവ്വിയാവംശജരായ ഭരണാധികാരികളെ അബ്ബാസിയാക്കൾ സ്ഥാനഭ്രഷ്ടരാക്കുകയും അവസാനം

അവർ തന്നെ ഖലീഫാ സ്ഥാനത്തു് അവരോധിക്കപ്പെ ടുകയും ചെയ്തു. ഇതോടുകൂടി സ്പെയിൻ അറബ്യസാമ്രാജ്യത്തിൽ നിന്നു വേർപെടുകയും, അബ്ബാസിയാ ഖലീഫയെ നിഷേധിക്കുകയും, ഒരു സ്വതന്ത്ര കിലാഫത്തു് പ്രഖ്യാപിക്കുകയും ചെയ്തതിനു പുറമെ ബഗ്ദാദുമായി അനൈക്യത്തിൽ തന്നെ തുടൎന്നുപോവുകയും ചെയ്തു. രണ്ടു കൂട്ടരും പരസ്പര നാശത്തിനു വേണ്ടി ബദ്ധശ്രമം ചെയ്തുകൊണ്ടിരുന്നു. സ്പെയിനിലെ ഭരണാധികാരികൾ അവരുടെ മാതൃരാജ്യമായ അറേബ്യായെ അവഗണിച്ചതുമൂലം അവരുടെ നാലുവശവും കിടന്നിരുന്നതായ ക്രിസ്തീയ ശക്തികൾക്കു് പിൽക്കാലത്തു് ആ രാജ്യം ആക്രമിച്ചെടുക്കുവാൻ സൗകര്യം ലഭിച്ചു. എങ്കിലും 510 വർഷത്തോളം തങ്ങളുടെ ചുററുമുള്ള ക്രിസ്തീയ ശക്തികളോടു് യാതൊരുത്തരുടെയും സഹായമില്ലാതെ മല്ലിട്ടും, അതേഅവസരത്തിൽ തന്നെ തങ്ങളുടെ ആധിപത്യത്തിലുള്ള വിശാലമായ നാട്ടിൽ അത്യത്ഭുതകരമായ സാംസ്കാരിക നേട്ടങ്ങൾ കൈവരുത്തിയും ശോഭനമായി ഭരണം നടത്തിയ ഇവർ അഭിനന്ദനാർഹർ തന്നെയാണു്. ഇവരുടെ നേട്ടങ്ങളെപ്പററിയും മുൻഭാഗങ്ങളിൽ വിവരിച്ചിട്ടുള്ളതിനാൽ ആഭാഗത്തെക്കുറിച്ചു് ഇവിടെ പ്രതിപാദിക്കുന്നില്ല.

എ. ഡി. 1000–ാമാണ്ടോടുകൂടി സ്പെയിൻ അതിൻെറ വളർച്ചയുടെ ഉച്ചകോടിയിലെത്തി. ഫ്രാൻസിൻെറ ഏതാനും ഭാഗങ്ങളും അന്നു് ഇവരുടെ ആധിപത്യത്തിലായിരുന്നു. യാതൊരുതരത്തിലുള്ള ക്രിസ്തീയ ശക്തികൾക്കും അനേക നൂററാണ്ടുകാലത്തോളം പരാജയപ്പെടുത്തുവാൻ സാദ്ധ്യമല്ലായിരുന്ന ഈ കോ

യ്മയെ അവരുടെ ദോഷവശങ്ങളെ പ്രോത്സാഹിപ്പി
ക്കുകവഴി നാട്ടിൽ കലാപങ്ങൾ ഇളക്കിവിട്ട് ആവഴി
ക്കു അവരെ അടിച്ചമർത്തുവാൻ ശത്രുക്കൾ നിശ്ചയിച്ചു.

തന്റെ സേനാനായകന്മാരുടേയും വിദേശ
രാജ്യപ്രതിനിധികളുടേയും ആഡംബരമോഹത്തെ
പ്പററി ചിന്തിച്ച് തന്റെ കാലശേഷം അവർ ആഡം
ബരപ്രിയരായി തന്റെ പ്രവാചകപ്രഭുവിന്റെ കാല്പാ
ടുകളെ വിസ്മരിച്ച് നാശമടഞ്ഞു പോകുമോ എന്ന്
ശങ്കിച്ച് കണ്ണീർ ഒഴുക്കിയ ധീരനായ ഉമറിന്റെ
പിൻതലമുറക്കാരായ ഈ ഉമവിയ്യാ ഭരണാധികാരി
കൾ വിവിധങ്ങളായ ആഡംബരങ്ങളും അനാചാരങ്ങ
ളും കൈക്കൊണ്ടു. "ഞാൻ നല്ലതു് ചെയ്യുകയാണ
ങ്കിൽ നിങ്ങൾ എന്നെ അനുസരിക്കുക. ഞാൻ അല്ലാ
ഹുവിനേയും അവന്റെ റസൂലായ പരിശുദ്ധപ്രവാച
കനേയും പിൻതുടരുന്നിടത്തോളം കാലം നിങ്ങൾ
എന്റെ വരുതി സ്വീകരിക്കുക. ഇല്ലെങ്കിൽ നിങ്ങ
ളുടെ മേൽ എനിക്ക് യാതൊരു അധികാരവുമില്ല."
എന്നു് തന്റെ പ്രജകളോട്ട് പ്രഖ്യാപിച്ച മഹാനായ
അബൂബക്കറി(റ) ന്റെ പിൻഗാമികളായ ഈ ഭരണാ
ധികാരികൾ ഈ മഹത്തായ ആദർശങ്ങളെല്ലാം മറ
ന്നുപോയി. "മനുഷ്യരെ അടിമകളാക്കരുതേ! അവര
വരുടെ മാതാക്കളുടെ ഗർഭാശയങ്ങളിൽ നിന്നും ഓ
രോ കുഞ്ഞും ലോകത്ത് വരുന്നതു് സ്വാതന്ത്ര്യത്തോട
കൂടിയാണ്" എന്നുൽഘോഷിച്ച നാലാം ഖലീഫയാ
യ ഹസ്രത്തു് അലിയുടെ വചനങ്ങളേയും അവർ വി

സ്മൃതിയിൽ തള്ളി. ഇതിന്റെയെല്ലാം ഫലമായി അവക്ക് ആപത്തു പിണയുകയും ചെയ്തു.

സുഖലോലുപന്മാരായ അമീറന്മാർ ജീവിതത്തിന്റെ ചീത്ത വശങ്ങളിലേക്ക് തിരിച്ചുവിടപ്പെട്ടു. ഇതിന്റെ ഫലമായി നാട്ടന്നീളെ കലാപങ്ങൾ പൊട്ടിപുറപ്പെട്ടു. ഇതോടുകൂടി സ്പെയിനിലെ മുസ്ലിം ആധിപത്യം ഛിന്നഭിന്നമായി. എ. ഡി. 1236-ൽ കർഡോബാ ക്രിസ്തീയരാജ്യമായ കാസ്റ്റിലിന്റെ അധീനതയിലുമായി. അറബികളെ തെക്കോട്ടു് തള്ളി നീക്കി. അവർ ഗ്രാനഡായിൽ സങ്കേതമുറപ്പിച്ചു. ഈ ഗ്രാനഡാരാജ്യം ഇരുന്നൂറുകൊല്ലത്തോളം പിന്നെയും നിലനിന്നു. സ്പെയിനിലെ ക്രിസ്തീയരാജ്യമായ കാസ്റ്റിലിന്റെ ആക്രമണം ഉണ്ടാകാതിരിക്കുവാൻ വേണ്ടി ഗ്രാനഡാ ആ നാടിനു കപ്പം കൊടുത്തുകൊണ്ടുമിരുന്നു. എ. ഡി. 1469-ൽ ഗ്രാനഡായുടെ വിധി നിർണ്ണയിക്കപ്പെട്ടു. അറഗോണിലെ ഫെർഡിനാന്റും, കാസ്റ്റിലിയിലെ ഇസബെല്ലയും വിവാഹിതരായി. ആ രണ്ടു രാജ്യങ്ങളും "ലിയോണും" കൂടി ചേർന്നു് ഒരു സന്ധി രൂപീകരിച്ചു. നിസ്സഹായയായ ആ പാവപ്പെട്ട ചെറു രാജ്യത്തെ എന്നന്നേക്കുമായി നശിപ്പിക്കുവാൻ അവർ തീർച്ചപ്പെടുത്തി. ആ ക്രിസ്തീയ ശക്തികളെ അപേക്ഷിച്ച് ഗ്രാനഡാക്കാർ കേവലം അശക്തന്മാരായിരുന്നുവെങ്കിലും ധൈര്യത്തോടും ആത്മവിശ്വാസത്തോടും കൂടി യാതൊരുത്തരുടേയും സഹായമില്ലാതെ അവർ ആക്രമണത്തെ ചെറുത്തു നിന്നു. 1492-ൽ ഗ്രാനഡാ ക്രിസ്ത്യൻ ജേതാക്കൾ കൈവശപ്പെടുത്തി. ഗ്രാനഡാ പട്ടണം അവർ വളഞ്ഞു. വളരെ പേരെ പട്ടിണിയിട്ടു കൊന്നു. ഒട്ടുവളരെ മുസ്ലിമീങ്ങൾ ജീവനെ ഭയന്നു്

ആഫ്രിക്കയിലേക്ക് പലായനം ചെയ്തു. കുറച്ചുപേർ ജേതാക്കളുടെ ഉറപ്പുകളെ വിശ്വസിച്ച് സ്പെയിനിൽ തന്നെ നിലകൊണ്ടു. അവരോടുള്ള ഭരണാധികാരികളുടെ പെരുമാററം സ്പെയിനിൻെറ ചരിത്രത്തിൽ ഏററവും ഇരുളടഞ്ഞതായിരുന്നു. കൊലപാതകങ്ങളുടേയും ക്രൂരതയുടേയും, കരാളനൃത്തം അവിടെ നടമാടി. റോമൻചർച്ചിൻെറ കുററവിസ്താരത്തിൻെറ മുമ്പിൽ തലകുനിക്കാത്ത സകല ജനങ്ങളേയും നിർദ്ദയം നിഗ്രഹിക്കുകയും വേദനപ്പെടുത്തുകയും ചെയ്തു. മുസ്ലിമീങ്ങളുടെ ആധിപത്യകാലത്ത് അവരുടെ കീഴിൽ വിവിധ രംഗങ്ങളിൽ പ്രശസ്തിയാർജ്ജിച്ച ജൂതന്മാരെ ക്രിസ്ത്യാനികളായില്ല എന്ന കാരണത്താൽ തീയിൽ ഇട്ടുകൊന്നു. സ്ത്രീകളേയും കുഞ്ഞുങ്ങളേയും അവർ വെറുതെ വിട്ടില്ല. മുസൽമാന്മാരെ അവിശ്വാസികളായി പ്രഖ്യാപിച്ചു. ഇവരുടെ കൌതുകമേറിയ വേഷവിധാനങ്ങൾ ഉപേക്ഷിക്കുവാനും സ്പെയിൻകാരെപ്പോലെ കാലുറയും ഹാററും ധരിക്കുവാനും, അവരുടെ ഭാഷ സ്വീകരിക്കുവാനും, അറബി ആചാരങ്ങളും മതപരമായ ചട്ടങ്ങളും ഉപേക്ഷിക്കുവാനും അവർ ഉത്തരവിട്ടു. കൂടാതെ ഇവരോട് സ്പാനീഷ്കാരെപ്പോലെ പെരുമാറുവാനും, സ്പാനീഷ് നാമങ്ങൾ സ്വീകരിക്കുവാനും നിർദ്ദയം ഉത്തരവുകൾ പാസ്സാക്കി, അവ നടപ്പിൽ വരുത്തി. ഇതിനെ തുടന്ന് പല കലാപങ്ങളും പൊട്ടിപ്പുറപ്പെട്ടു. അതെല്ലാം ക്രൂരമായി അടിച്ചമത്തി. സ്പാനീഷ് ക്രിസ്ത്യാനികൾ ഇന്നും ശുചീകരണ വിഷത്തിൽ പ്രായേണ പിന്നോക്കമാണ്. ഇതു് ഒരു പക്ഷെ സ്പെയിനിൽ ആധിപത്യം നേടിയ മുസൽമാന്മാർ ഈ വിഷയത്തിൽ മുൻപന്തിയിൽ

നിന്നതുകൊണ്ടായിരിക്കാം. മുസ്ലീമീങ്ങൾ "ഗ്വാഡൽ ക്യൂവർ" നദീതീരത്തു് കെട്ടിപ്പടുത്ത സകല കുളിക്കടവുകളും ഇവർ തട്ടിത്തകർത്തു. സ്ത്രീപുരുഷഭേദമെന്യേ യാതൊരു മുസൽമാന്മാരും പൊതുകുളിക്കടവിലൊ അവരവരുടെ വീടുകളിൽ വച്ചുതന്നെയൊ കുളിക്കുവാൻ പാടില്ല എന്നു തന്നെ ആ പൌരോഹിത്യദാസരായിരുന്ന ഭരണാധികാരികൾ വിലക്കി. ഇസ്ലാമിലെ അഞ്ചുനേരത്തെ നമസ്ക്കാരത്തിൻെറ പ്രാരംഭപടിയായ ശുചിത്വത്തെ അവർ അത്രമാത്രം തടസ്സപ്പെടുത്തി. "ശുചിത്വം" ഒരു അപരാധമായി പ്രഖ്യാപിച്ചു് കൂടാതെ "മുസ്ലിമിൻെറ മതസഹിഷ്ണുതയും" മറെറാരു അപരാധമായി ഗണിക്കപ്പെട്ടു.

ഇതെല്ലാം നമുക്കു് വളരെ അസാധാരണമായി തോന്നിയേക്കാം. എന്നാൽ വെലൻഷ്യായിലെ ആർച്ച്ബിഷപ്പു് (Arch Bishop of Velencia) 1602-ൽ സ്പെയിനിൽ നിന്നും മുസൽമാന്മാരെ രാജദ്രോഹക്കററം ചുമത്തി നിഷ്ക്കാസനം ചെയ്യുവാൻ വാദിച്ചുകൊണ്ടിരുന്നപ്പോൾ എഴുതിയ കുററപത്രത്തിൽ പറയുകയാണു് "സ്പെയിനിലെ മുസൽമാന്മാരും, ഇതര രാജ്യങ്ങളിലെ മുസ്ലിം ഭരണാധികാരികളും, അവരവരുടെ പ്രജകൾക്കു് അവർ വിശ്വസിക്കുന്ന മതാചാരങ്ങളും, വിശ്വാസപ്രമാണങ്ങളും കൈകാര്യം ചെയ്യുന്നതിനും അവരുടെ ആചാരങ്ങളും സംസ്ക്കാരങ്ങളും പിൻതുടരുന്നതിനും പ്രേരണ നല്കിയവരായിരുന്നു. ഈ മുസ്ലിം ഭരണാധികാരികൾ മതവിശ്വാസത്തെക്കുറിച്ചുള്ള ആത്മസ്ഥൈര്യവും, മതസ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ആത്മവിശ്വാസവും, മതത്തെക്കുറിച്ചുള്ള ഇതര കാര്യങ്ങളും അവരവരുടെ പ്രജകൾക്കു് അനുകരണീയ

മായി വിധിച്ചു." എങ്ങിനെയായാലും ഈ കററപത്രം വഴി ഇദ്ദേഹം അറിയാതെ തന്നെ എത്രവലിയ അഭിനന്ദനമാണ് മുസ്ലിമീങ്ങൾക്കു നല്കിയതു്. സ്പെയിനിലെ ക്രിസ്ത്യാനികൾ മതസഹിഷ്ണുതയെ സംബന്ധിച്ചിടത്തോളം ഈ മുസൽമാന്മാരിൽ നിന്നും എത്രയോ വ്യത്യസ്ഥന്മാരായിരുന്നു എന്നു് ലോകചരിത്രം സാക്ഷ്യം വഹിക്കുന്നുണ്ടു്.

"ഇമ്മാനുവൽ ഡ്യൂയിഷ്" എന്ന ചരിത്രകാരൻ പറയുകയാണു് "മഹാനായ അലക്സാണ്ഡറുടെ സാമ്രാജ്യത്തേക്കാളും, പ്രബലമായ റോമാസാമ്രാജ്യത്തേക്കാളും, വിശാലമായ ഒരു സാമ്രാജ്യം ഖുർആനെ ആധാരമാക്കിക്കൊണ്ടു് അറബികൾക്കു് കരസ്ഥമാക്കുവാൻ സാധിച്ചു." റോമാക്കാർക്കു് അവരുടെ സാമ്രാജ്യം കെട്ടിപ്പടുക്കുന്നതിനു് വേണ്ടിവന്നകാലം ഖുർആനെ മുൻനിറുത്തിക്കൊണ്ടു് അറബികൾ കെട്ടിപ്പടുത്ത സാമ്രാജ്യത്തിനു് വേണ്ടിവന്നസമയത്തേക്കാൾ എത്രയോമടങ്ങു് കൂടുതലായിരുന്നു. സെമിററിക്കു് വർഗ്ഗത്തിൽ ഇവർ മാത്രമെ ഖുർ-ആന്റെ സഹായത്തോടുകൂടി യൂറോപ്പിലെ ഭരണാധികാരികളായിത്തീർന്നിട്ടുള്ളു. ഇവരുടെ സാമ്രാജ്യത്തിൽ നിന്നും ഫിനീഷ്യക്കാർ വ്യാപാരികളായും, യഹൂദന്മാർ അഭയാർത്ഥികളായും, തടവുകാരായും യൂറോപ്പിലെത്തി. ഈ അറബികൾ യൂറോപ്പിനു് സംസ്ക്കാരമാകുന്ന ദീപശിഖ കാണിച്ചു കരകയററി. ഈ അറബികൾ മൃതിയടഞ്ഞ ഗ്രീക്കുസംസ്ക്കാരത്തേയും, ജ്ഞാനത്തേയും പുനരുദ്ധരിച്ചു് ലോകത്തിനു് കാഴ്ച വച്ചു. ഈ അറബികൾ തത്വശാസ്ത്രവും, വൈദ്യശാസ്ത്രവും, ജ്യോതിശാസ്ത്രവും കൂടാതെ കർണ്ണാനന്ദകരവും മാധുര്യമേറിയതുമായ സംഗീതകല

യും, പൌരസ്ത്യരെപ്പോലെ പാശ്ചാത്യരേയും പഠിപ്പിച്ചു. ഈ അറബ്യജനത ആധുനികശാസ്ത്രത്തിൻെറ അടിത്തറ പാകി, ഈ അറബികൾ ഗ്രാനഡായിൽ ഈ മഹത്തായ സംസ്ക്കാരസങ്കേതം കെട്ടിപ്പടുത്തില്ലായിരുന്നു എങ്കിൽ നമുക്ക് അതിൻെറ നാശത്തെപ്പററി ചിന്തിച്ച് രക്താശ്രുക്കൾ പൊഴിക്കേണ്ടി വരികയില്ലായിരുന്നു."

പ്രസിദ്ധ ഇംഗ്ലീഷ് ചരിത്രകാരനായ ലയിൻപൂൾ സ്പെയിനിലെ സാരസന്മാരെപ്പററി പറയുകയാണു്: ശതാബ്ദങ്ങളോളം സ്പെയിൻ പരിഷ്ക്കാരത്തിൻെറ കേന്ദ്രവും, കലയുടേയും ശാസ്ത്രത്തിൻേറയും എന്നുവേണ്ടാ നാനാവിധ വിജ്ഞാനത്തിൻേറയും ആസ്ഥാനവുമായിരുന്നു. യൂറോപ്പിലെ ഒരൊററ രാജ്യം പോലും മൂറിഷ് മുസ്ലിമീങ്ങളാൽ കെട്ടിപ്പടുക്കപ്പെട്ട ഈ സംസ്ക്കാരസങ്കേതത്തിൻെറ നിലവാരത്തിൽ എത്തിയിട്ടില്ലായിരുന്നു. മുസ്ലിമീങ്ങളെ സ്പെയിനിൽ നിന്നും നിഷ്ക്കാസിതരാക്കി അവിടെ അധികാരം സ്ഥാപിച്ച ഫെർഡിനാൻറിൻേറയും ഇസബെല്ലയുടേയും കാലഘട്ടത്തിലെ താല്ക്കാലിക തേജസ്സിനൊ, ചാർളസ് ചക്രവർത്തിയുടെ സാമ്രാജ്യത്തിനൊ, ഇതുപോലുള്ള ഒരു അഗ്രിമസ്ഥാനത്തു് ചെന്നെത്തുവാൻ കഴിഞ്ഞിട്ടില്ല. മൂറിഷ് മുസൽമാനെ സ്പെയിനിൽ നിന്നും ബഹിഷ്ക്കരിച്ചതിനുശേഷം ക്രിസ്തീയ സ്പെയിൻ, പ്രകൃതിദത്തമായ സൗന്ദര്യധോരണിയാലും, പൊൻപ്രഭാവീചികളാലും കുളിർമയേറുന്ന പ്രഭാപടലം പരത്തുന്ന ചന്ദ്രൻ അതേസ്ഥാനത്തു് കടം വാങ്ങിക്കുന്ന ഒരു പ്രകാശം മൂലം ഏതുപ്രകാരം പ്രകാശിക്കുമൊ അതേ രീതിയിൽ വെളിച്ചം വീശി. ഇതും ദീർ

ഘലകാലം നിലനിന്നില്ല. ഉടനെയാരംഭിക്കുകയായി ഗ്രഹണം. ഈ ഗ്രഹണത്തിൽപ്പെട്ട് സ്പെയിൻ എന്നെന്നേക്കുമായിഅന്ധകാരഗർത്തത്തിന്റെ അടിത്തട്ടിലേക്കമെൻ. മൂർമുസൽമാന്മാരുടെ യഥാർത്ഥ സ്മാരകങ്ങൾ മനുഷ്യവാസമില്ലാത്ത മരുഭൂമിയെപ്പോലെ നിർജ്ജീവമായി. ഏതൊരു സ്ഥലം സമൃദ്ധമായ മുന്തിരിവള്ളികളാലും, ഒലിവൃക്ഷങ്ങളാലും, സ്വർണ്ണക്കതിരുകൾ വിളയുന്ന ധാന്യ വയലുകളാലും അവർ അലംകൃതമാക്കിയൊ, അവിടംമനുഷ്യസഞ്ചാരമില്ലാത്ത പ്രേതഭൂമിയായി മാറി. ഏതൊരുസ്ഥാനത്ത് അറിവും സംസ്കാരവും അഭിവൃദ്ധിപ്പെട്ടുവൊ, അവിടെ മൂഢതയും അജ്ഞതയും കളിയാടി.ഈ അധ:പതനഗർത്തത്തിലേക്ക് ആണ്ടുപോയ ജനങ്ങൾ പുരോഗമനോന്മുഖരും, ആശയററവരുമായി ഒരു രാഷ്ട്രത്തിന്റെ വിവിധങ്ങളായ നിലവാരങ്ങളിൽ നിന്നും മാനഹാനിയിൽ നിപതിച്ചു.

ഇങ്ങനെ മുസ്ലിമീങ്ങളുടെ യഥാർത്ഥചരിത്രം നിഷ്പക്ഷബുദ്ധികളായ പല ചരിത്രകാരന്മാരുംവിവരിച്ചിട്ടുണ്ട്. ജാതിമത ചിന്തകൾ ഈ മഹാന്മാരിൽ തീണ്ടിയിട്ടുപോലും ഇല്ല. “മുഹമ്മദിനോട് മാപ്പ്” എന്ന വിശ്വവിഖ്യാതിയാർജ്ജിച്ച പ്രബന്ധം എഴുതി പ്രശസ്തിയാർജ്ജിച്ച “ഡവൻപോർട്ടിനേയും” ഇസ്ലാമിന്റെ പ്രശസ്തിയേയും മഹത്വത്തേയും ലവലേശം ജാതീയചിന്തകൂടാതെ പ്രശംസിച്ചിരിക്കുന്ന നിഷ്പക്ഷ ചരിത്രകാരന്മാരായ കാർലയിൻ, ഗിബ്ബൺ, മുതലായവരേയും നാം സ്മരിക്കേണ്ടതാണ്.

ഇനി നമുക്ക് ബഗ്ദാദിലേക്ക് ഒന്ന് കണ്ണോടിക്കാം. ഈ മർമ്മഭേദകമായ ചരിത്രസംഭവം വിവ

രിച്ചുകൊണ്ടു് ഇനി നമ്മുടെ കടമ എന്താണെന്നു് നമുക്കു് ചിന്തിക്കാം. ബഗ്ദാദിന്റെ നാശം ഇസ്ലാമിന്റെ മറെറാരു വിപത്തായിരുന്നു. ഏ. ഡി. 1155-ൽ എസുഗിബഹത്തൂറിന്റെ (Yesugai-Bahathur) മകനായി മങ്കോളിയായിൽ ജനിച്ച ചെങ്കിസ്ഖാൻ പിൽക്കാലത്തു് ഇസ്ലാമിന്റെ മാത്രമല്ല മദ്ധ്യേഷ്യൻ രാഷ്ട്രങ്ങളുടേയും, കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളുടേയും ഒരു ധൂമകേതുവായിരുന്നു. ഒരനാഥബാലനായി ജീവിതം ആരംഭിച്ച ചെങ്കിസ് പടിപടിയായി ഉയർന്നു് ചൈനയിലെ "മഹാഖാൻ" ആയി അവരോധിക്കപ്പെട്ടു. 1219-ൽ മങ്കോളിയായിലെ കാറക്കോറത്തു നിന്നു മദ്ധ്യേഷ്യയെ എരിപൊരിക്കൊള്ളുന്ന നഷ്ടശിഷ്ടങ്ങളുടെ ഒരു കൂമ്പാരമായി മാററാൻ പോകുന്ന തന്റെ ഈ മഹാപ്രസ്ഥാനം ആരംഭിച്ചു. ഇദ്ദേഹം എങ്ങോട്ടെല്ലാം തിരിഞ്ഞുവൊ, അവിടമെല്ലാം അറുകൊലയുടേയും, കൊള്ളിവെപ്പിന്റേയും, കൊള്ളയുടേയും കരാളനൃത്തരംഗമായിരുന്നു. മദ്ധ്യേഷ്യായിലെ സംസ്കാരസങ്കേതങ്ങളായിരുന്നതും പത്തുലക്ഷത്തിനു മീതെ ജനസംഖ്യയുണ്ടായിരുന്നതും ഐശ്വര്യത്തിന്റേയും പ്രശസ്തിയുടേയും ഉച്ചകോടിയിൽ സ്ഥിതി ചെയ്തിരുന്നതുമായ ബുഖാറ, സമർഖന്തു്, ഹീറത്തു്, ബാൾക്കു് മുതലായ പട്ടണങ്ങൾ ഈ പടയെടുപ്പിൽപ്പെട്ടു് ചാമ്പലായി. സമർഖന്തു് എന്ന ഒരു പട്ടണത്തിൽ തന്നെ ഒൻപതുലക്ഷത്തിഅൻപതിനായിരം പേരെ കൊന്നൊടുക്കി. ചെങ്കിസ്ഖാൻ എവിടെയെല്ലാം പോയൊ അവിടമെല്ലാം ശ്മശാനസ്ഥലമായി മാറി. അന്നത്തെ അബ്ബാസിയാസുൽത്താന്മാരുടെ സുഖലോലുപതാം ഹേതുവായി അവരെ

നശിപ്പിക്കുന്നതിനുവേണ്ടി അല്ലാഹ്ഹ അയച്ച ശാപം (Scoverge of God) ആണു് ഇതെന്നു് ജനങ്ങൾ വിശ്വസിച്ചു. ബഗ്ദാദ് ഇദ്ദേഹത്തിൻെറ മാർഗ്ഗത്തിലല്ലായിരുന്നതിനാൽ തൽക്കാലം രക്ഷപ്പെട്ടു എന്നു മാത്രം. ഈ പ്രചണ്ഡമാരുതൻ നേരെ വടക്കുപടിഞ്ഞാറോട്ടു് മാറി അലറി ഇരച്ചുകയറി റഷ്യായെ ആക്രമിച്ചു. കീവിലെ ഡ്യൂക്കിനെ ബന്ധനസ്ഥനമാക്കി. ചെങ്കിസ്ഖാൻ അസാധാരണ കഴിവുള്ള പടനായകനായിരുന്നു. സീസറും അലക്സാണ്ടറും ഇദ്ദേഹത്തിനോടു് താരതമ്യപ്പെടുത്തിയാൽ കേവലം നിസ്സാരന്മാരായിരുന്നുവെന്നു പറയാം.

ചെങ്കിസ്ഖാൻെറ പൗത്രനായ 'ഹലാഗു'വിൻെറ കാലത്താണു് മുസ്ലിംലോകത്തിനു് ഏററവും വലിയ ആപത്തു് നേരിട്ടതു്. വിശ്വമോഹനമായ ബഗ്ദാദ് നഗരി എരിഞ്ഞമർന്നതും ഈ കാലത്താണു്. ചെങ്കിസ്ഖാൻെറ കാലത്തു് ആക്രമണത്തിനു് ഇരയാകാത്ത ഇസ്ലാമികസങ്കേതങ്ങൾ എല്ലാം തന്നെ ഹലാഗുവിൻെറ കാലത്തു് നിശ്ശേഷം നശിപ്പിക്കപ്പെട്ടു. ഹലാഗു പേർഷ്യായിലെ ഗവർണ്ണരായിരുന്ന കാലത്തു് ഏതൊ കാരണവശാൽ ബഗ്ദാദിലെ അബ്ബാസിയാ കലീഫമൂലം ചില വിഷമങ്ങൾ അനുഭവിക്കേണ്ടതായി വന്നു. ഹലാഗു ബഗ്ദാദിലെ കലീഫക്കു് മുൻകരാറുകൾ പാലിക്കുവാനും മേലാൽ നല്ല നിലയിൽ പെരുമാറുവാനും ചില നിർദ്ദേശങ്ങൾ കൊടുത്തതോടു കൂടി, ഇതിനു് വിപരീതം ചെയ്യുകയാണെങ്കിൽ താൻ കലീഫായുടെ സാമ്രാജ്യം നശിപ്പിക്കുമെന്നു് മുന്നറിയിപ്പും കൊടുത്തിരുന്നു. ആ കാലത്തു് ബഗ്ദാദിലെ കലീഫമാർ സുഖഭോഗികളാ

യിരുന്നു. ഇവരുടെ പൂർവ്വികന്മാർ ബഗ്ദാദിലേക്ക് കൊണ്ടു ചെന്ന അറബിസംസ്ക്കാരം അന്നു മന്ദപ്രഭയിലായിരുന്നു. ഇവർ ഇസ്ലാമിന്റെ സരളമായ ജീവിതരീതി ഉപേക്ഷിച്ച് ആഡംബരം കൈക്കൊണ്ടു. ഖിലാഫത്തിന്റെ കേന്ദ്രം മക്കത്തു നിന്നും ഡമാസ്ക്കസിലേക്ക് നീങ്ങിയപ്പോൾ സിറിയൻ സംസ്ക്കാരവും ഇവരിൽ സ്വാധീനം ചെലുത്തി. ബൈസാൻറയിൻ സ്വാധീനതകളും ഇവരെ ബാധിച്ചു. ബഗ്ദാദിലേക്ക് ഇവർ നീങ്ങിയതോടുകൂടി ഇറാന്റെ പാരമ്പര്യത്തിൽ ഇവർ ആമഗ്നരായി. ഇതുമൂലം ഇവക്ക് ആപത്തും നാശവും വന്നു. ഹലാഗു അന്നത്തെ അബ്ബാസിയാ കലീഫയായിരുന്ന അൽമുസ്തസിമിനു (Al Mustaisim) ചില നിർദ്ദേശങ്ങൾ കൊടുത്തുകൊണ്ട് അയച്ച ദൂതനെ കലീഫാ അവഗണിച്ചുകളഞ്ഞു. ബഗ്ദാദ് നിവാസികൾ ഹലാഗുവിനെ അധിക്ഷേപിക്കുകയും ചെയ്തു. ഇതുകൊണ്ടു് ഹലാഗുവിന്റെ മംഗോളിയൻ രക്തത്തിനു് ചൂടുപിടിച്ചു. കോപാകുലനായി ഹലാഗു ബഗ്ദാദിലേക്ക് ഇരച്ചുകയറി. നാല്പതു് ദിവസത്തെ കഠോരയുദ്ധത്തിനു് ശേഷം ബഗ്ദാദ് കരസ്ഥമാക്കി. 500 വർഷത്തെ നിരന്തരപരിശ്രമഫലമായി രൂപംകൊണ്ടതും, ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും വിലപിടിച്ച വസ്തുക്കൾ വന്നു് കുന്നുകൂടിയതുമായ ആ സുപ്രസിദ്ധ കലാവിജ്ഞാനങ്ങളുടെ കേന്ദ്രത്തെ അയാൾ നാമാവശേഷമാക്കി. അറബിക്കഥകളുടെ നാടായ ബഗ്ദാദിൽ ശവശരീരങ്ങൾ കുന്നുകൂടി. അവിടം ഒരു പ്രേതഭൂമിയായി മാറി. കലീഫയേയും അദ്ദേഹത്തിന്റെ തൊട്ടിലിൽ കിടന്നിരുന്ന ചോരക്കുഞ്ഞിനേയും,

ബന്ധുമിത്രാദികളേയും അക്രമികഠം നിർദ്ദയം നിഗ്രഹിച്ചു. പല ആഴ്ചകളോളം നീണ്ടുനിന്ന ഈ കൂട്ടക്കൊലമൂലം ടൈഗ്രീസ്നദി രക്തവർണ്ണമായി ഒഴുകി. ഇരുപതു ലക്ഷത്തിൽപ്പരം ജനസംഖ്യയുണ്ടായിരുന്ന ബഗ്ദാദിൽ പത്തുലക്ഷത്തിഅൻപതിനായിരം പേരെ കൊന്നൊടുക്കി. വിശ്വമോഹനമായ സകല എടുപ്പുകളും അഗ്നിക്കിരയാക്കി. വിദ്യാപീഢങ്ങളും കലാക്ഷേത്രങ്ങളും തല്ലിത്തകർത്തു. ബഗ്ദാദിലെ വിജ്ഞാനഭണ്ഡാരങ്ങഠം ഇനി ഒരു കാലത്തും ലഭ്യമാകാത്ത തരത്തിൽ തീയിൽ എരിഞ്ഞമന്ന. ബഗ്ദാദ് നിശ്ശേഷം നശിപ്പിക്കപ്പെട്ടു. ബഗ്ദാദിലെ അവസാന കലീഫായിരുന്ന അൽമുസ്തസിമിൻെറ പിതൃസഹോദരൻ Abul Qasim (അബൂൽഖാസിം)ഈ മഹാവിപത്തിൽ നിന്നും രക്ഷപ്രാപിച്ചു. ഈജിപ്തിൽ അഭയം തേടി. അടിമരാജവംശത്തിൽപ്പെട്ട ആളും അന്നത്തെ മംലൂക്ക്സുൽത്താനുമായിരുന്ന ബെയിബർ സുപ്രസിദ്ധ അബ്ബാസിയാ വംശപരമ്പരയിൽപ്പെട്ട അബൂൽകാസിമിനു് അഭയം കൊടുത്തു് ഇദ്ദേഹത്തെ താമസംവിനാ കലീഫയായി ഈജിപ്തിൽ അവരോധിപ്പിച്ചു. ഹലാഗുവിൻെറ അറുകൊലയെ ഭയന്നു് ബഗ്ദാദിൽ നിന്നും വിലയേറിയ പുസ്തകങ്ങഠം എടുത്തു്കൊണ്ടു് പാഞ്ഞ പണ്ഡിതസമൂഹത്തിനും ഈജിപ്തായിരുന്നു രക്ഷ നല്കിയതു്. അവരേയും ഈജിപ്തു് സസന്തോഷം സ്വീകരിച്ചു. ഇതോടുകൂടി ഈജിപ്തിൽ കലയുടേയും, വിജ്ഞാനത്തിൻേറയും ഒരു നവോത്ഥാനമുണ്ടായി. ഹലാഗുവിൻെറ ആക്രമണഹേതുവായി നൂററാണ്ടുപഴക്കമുള്ള ബഗ്ദാദിലെ ജലസേചനപദ്ധതികഠം പാടെ തകർന്നു. അബ്ബാസിയാ

സാമ്രാജ്യത്തിലെ മററു നഗരങ്ങളായ ആലിപ്പോക്കും, എഡിസാക്കും ഇതേ അനുഭവംതന്നെ നേരിട്ടു. പടിഞ്ഞാറൻ ഏഷ്യായിൽ, അന്ധകാരത്തിൻേറയും, മന്ദതയുടേയും, നിരാശയുടേയും നിഴൽ സർവ്വത്ര വ്യാപിച്ചു. ഒരു ചരിത്രകാരൻ പറയുകയാണു് "ബഗ്ദാദിൻെറ നാശത്തിനുശേഷമുള്ള ഏതാനും കാലം ശാസ്ത്രീയജ്ഞാനത്തിൻെറ അഭാവത്താലും, സൽഗ്ഗുണങ്ങളുടെ തിരോധാനത്താലും ഇരുളടഞ്ഞതായിരുന്നു." സിറിയയുടെ ആക്രമണത്തിനു ശേഷം ഒരു മങ്കോളിയൻ സൈന്യവിഭാഗം പലസ്തീനിൽ പ്രവേശിച്ചു. പലസ്തീനിൽ വച്ചു ഈജിപ്തിലെ സുൽത്താനായ ബേയിബർ അതിനെ പരാജയപ്പെടുത്തി. ഇദ്ദേഹത്തിൻെറ നേതൃത്വത്തിൽ വെടിമരുന്നു് ഉപയോഗിച്ചു് യുദ്ധം ചെയ്യുവാൻ കഴിവുള്ള ഒരു സേനാവ്യൂഹം തന്നെയുണ്ടായിരുന്നു. ഇതോടുകൂടിയാണു് വെടിമരുന്നു് ഉപയോഗിച്ചുകൊണ്ടുള്ള യുദ്ധങ്ങൾ പ്രചാരത്തിൽ വരുന്നതും. മങ്കോളിയക്കു ഈ പരാജയം സംഭവിച്ചിട്ടില്ലായിരുന്നുവെങ്കിൽ ഈജിപ്തിൻേറയും ഗതി ബഗ്ദാദിൻേറതു തന്നെ ആകുമായിരുന്നു. 1258-ലെ ബഗ്ദാദ് നാശത്തോടുകൂടി എ. ഡി. 749-ൽ അബൂൽഅബ്ബാസിനാൽ സ്ഥാപിതമായ അബ്ബാസിയാകിലാഫത്തു് ബഗ്ദാദിൽ എന്നെന്നേക്കുമായി അവസാനിച്ചു.

# അദ്ധ്യായം 7

## ഭാരതചരിത്രത്തിലേക്ക് ഒരു വിഹഗവീക്ഷണം

വിദ്യാഭ്യാസത്തിന് പരിശുദ്ധ ഖുർആൻ നല്കിയിരിക്കുന്ന പ്രാധാന്യം, മുഹമ്മദ് നബി (സ)യ്ക്ക് ശേഷം കർഡോബായുടേയും ബഗ്ദാദിന്റേയും സാംസ്കാരികനേട്ടങ്ങൾ, ആരംഭിക്കുന്ന കാലം വരേയുള്ള ഒരു സംക്ഷിപ്തവിവരം, ആ രണ്ടു മഹാനഗരങ്ങൾ അവയുടെ ഉച്ചകോടിയിലായിരുന്ന കാലത്തെന്നില, അവയെ കേന്ദ്രമാക്കികൊണ്ട് വിജ്ഞാനത്തിന്റെ നാനാതുറകളിലും പ്രവർത്തിച്ച മഹാന്മാരായ പണ്ഡിതന്മാരും, അവരുടെനേട്ടങ്ങളും, യൂറോപ്പിലെ പുനരുദ്ധാരണത്തിന് മുസ്ലിമീങ്ങൾ ചെയ്ത സംഭാവനകൾ, പടിഞ്ഞാറ് കർഡോബയുടേയും ഗ്രാനഡയുടേയും കിഴക്ക് ബഗ്ദാദിന്റേയും നാശങ്ങളും, അവയുടെ കാരണങ്ങളും; ഇത്യാദിവിഷയങ്ങളെയായിരുന്നുവല്ലൊ നാം മുൻഭാഗങ്ങളിൽ സംക്ഷിപ്തമായി പ്രതിപാദിച്ചതു്. നമ്മുടെ പരമപ്രധാനമായ വിഷയം വിദ്യാഭ്യാസപരമാകയാൽ 1258-ലെ ബഗ്ദാദ് നാശത്തിനുശേഷവും 1236-ലെ ഗ്രാനഡാ അധഃപതനത്തിനു പിൻപുമുള്ള ചരിത്ര സംഭവങ്ങളിലേക്ക് തിരിഞ്ഞാൽ നമ്മുടെ വിഷയത്തിൽ നിന്നും അകന്നുപോകുന്നതു കൂടാതെ സാംസ്കാരിക മുന്നേററങ്ങളുടെ വിവരണത്തിനു വേണ്ടുവോളം പ്രാധാന്യം ലഭിക്കുന്നതുമല്ല. മാത്രമല്ല ഉസ്മാനിയാതുർക്കി, ഈജിപ്ററ്, ഇൻഡ്യാ മുതലായ രാജ്യങ്ങളിലെ ചരിത്ര സംഭവങ്ങളിലേക്ക് തിരിയേണ്ടയ

തായും വരും. ഇതോടുകൂടി നമ്മുടെ വിഷയം സങ്കീർണ്ണമാവുകയും ചെയ്യും. എന്നിരുന്നാലും ഇൻഡ്യായിലും തുർക്കിയിലും വിശേഷിച്ച് ഈജിപ്തിലും, വളരെയധികം നേട്ടങ്ങൾ മുസ്ലിമീങ്ങളുടെ ഭരണകാലത്ത് ഉണ്ടായിട്ടുണ്ട് എന്ന് പറയാതെ കഴിയുകയില്ല.

നാം ഏതൊരു മണ്ണിൽ ജനിച്ചുവൊ, ഏതൊരു നാടിൻെറ വിഭവസമൃദ്ധിയെ ആശ്രയിച്ച് വളൎന്ന് പരിപുഷ്ടി പ്രാപിച്ചുവൊ, ആ നാടിനെ കുറച്ചൊന്നു സ്മർശിക്കാതെ ഈ ലേഖനം അവസാനിപ്പിക്കുന്നത് ഉചിതമായിരിക്കുകയില്ലല്ലൊ. അറബിക്കടലും, അഫ്ഗാനിസ്ഥാനും തൊട്ട്കിടക്കുന്ന നമ്മുടെ ഭാരതം 1200 കൊല്ലത്തിന് മുമ്പ് മുതൽക്ക് മുസ്ലിമീങ്ങളുടെ പാദസ്പർശനമേററ പുണ്യഭൂമിയാണ്. അർദ്ധചന്ദ്രനാൽ പ്രശോഭിതമായ ആ പച്ചപ്പതാകയുമേന്തി ഹജ്ജാജ്-ഇബിൻ-യൂസുഫിൻെറ ആജ്ഞകളെ ശിരസ്സാ വഹിച്ചുകൊണ്ട് വന്യമേടുകളാൽ നിബിഡവും, ഹിമാവൃതവുമായ മദ്ധ്യപൌരസ്ത്യ ദേശത്തേയും, അലറിഅടിക്കുന്ന അറബിക്കടലിനേയും അതിക്രമിച്ചു കടന്നു "അല്ലാഹു അക്ബർ" എന്ന തക്ബീർ ധ്വനികളും മുഴക്കി ഭാരതത്തിൽ കാലുകുത്തിയ മുഹമ്മദ് ഇബിൻ കാസിമിനെയാണ് ഇൻഡ്യയിലെ മുസ്ലീം ആധിപത്യത്തിൻെറ പ്രഭാതകാലത്ത് നാം കാണുന്ന പ്രമുഖവ്യക്തി ഈ ധീരനായ യുവസേനാനി സിൻഡിൽ പ്രവേശിച്ച് അവിടത്തെ രാജാവായ "ദാഹിറിനെ" പരാജിതനാക്കി. മുസ്ലിം ആധിപത്യം സ്ഥാപിച്ച കാലം മുതൽ 1857-ലെ സുപ്രസിദ്ധമായ ശിപായി ലഹളവരെയുള്ള അനേകനൂററാണ്ട് കാലം പല മുസ്ലിം കോയ്മകളും ഇൻഡ്യയിൽ വാണു. അ

ടിമ രാജവംശം, ഖിൽജി രാജവംശം, തൊഗ്ളക്ക് രാജവംശം, സെയിദ് രാജവംശം, ലോധിരാജവംശം, മുഗൾരാജവംശം ഇവർ ഇവിടെ രാജവാഴ്ച നടത്തിയവരായിരുന്നു. ഈ ദീർഘമായ കാലഘട്ടത്തിൽ ഭരണാധികാരികൾ എന്ന നിലയിലും അല്ലാതെയും മഹത്തായ സാംസ്ക്കാരിക സംഭാവനകൾ ഇവർ ഭാരതത്തിന്ന് മുതൽ കൂട്ടിയിട്ടുണ്ട്. പ്രബലന്മാരായ ഭരണാധികാരികളും, വിവിധ നിലകളിൽ വിഖ്യാതരായ പണ്ഡിതന്മാരും ഈ കാലത്ത് ആർഷഭാരതത്തിന് നേട്ടമായി വന്നിട്ടുണ്ട്. ഫിറോസ് തൊഗ്ളക്കിന്റെ നേട്ടങ്ങളേയും, മഹാനായ അക്ബറിന്റെ സാമ്പത്തിക പരിഷ്കാരങ്ങളേയും കലാപോഷണത്തേയും സർവ്വോപരി മതസഹിഷ്ണുതയേയും ആർക്കും വിസ്മരിക്കാനാവില്ല. പ്രസിദ്ധ ചരിത്രകാരനായ അബുൽ ഫെയിസലിനേയും കവിസാർവ്വഭൗമനായ ഫെയിസിയേയും അവഗണിക്കാവുന്നതാണൊ? കലാസമ്രാട്ടായ ഷാജിഹാനെ കലാസൌന്ദര്യബോധം ലോകത്ത് നിലനില്ക്കുന്നിടത്തോളം കാലം വിസ്മൃതിയിൽ തള്ളാനൊക്കുമൊ? ഇസ്ലാം ഇൻഡ്യയിൽ ആധിപത്യം നേടിയ കാലത്ത് മുസ്ലിംകൾ കെട്ടിപ്പടുത്ത കലാക്ഷേത്രങ്ങളൊ ജഗൽപ്രശസ്തിയാർജ്ജിച്ച പ്രാത്ഥനാലയങ്ങളൊ ഇവിടെ ആരാലും തട്ടിത്തകൎക്കപ്പെട്ടിട്ടില്ല. ഇവിടെ "ഒരു ഫെർഡിനാൻറും ഇസബെല്ലായും" ഇതിന്ന് തുനിഞ്ഞിട്ടുമില്ല. രാഷ്ട്രീയാധികാരത്തിന്റെ പേരിലൊ പ്രാദേശിക ബോധത്തിലൊ ചില യുദ്ധങ്ങൾ ഹിന്ദുക്കളും മുസൽമാന്മാരും പരസ്പരം നടത്തിയിരിക്കാം. മുസൽമാന്മാൎക്ക് പള്ളികൾ ഉണ്ടാക്കുവാനും വീടുകൾ വെക്കുവാനും സ്ഥലങ്ങളും ധനസഹായവും

സംഭാവന ചെയ്ത ഒരു ജനതയാണു് ഇവിടത്തെ ഹൈന്ദവഭാരതീയർ.

1857-ലെ ശിപായി ലഹളക്കുശേഷം ഭാരതത്തിൽ പലതും സംഭവിച്ചു. 1526-ൽ ധീരനായ ബേയിബറാൽ സ്ഥാപിക്കപ്പെട്ടതും ലോകപ്രശസ്തരായ ഭരണാധികാരികളുടെ ശോഭനമായ ഭരണം മൂലം പ്രശസ്തിയാർജ്ജിച്ചതും മഹത്തായ സാംസ്ക്കാരിക നേട്ടങ്ങൾ ഇൻഡ്യാസാമ്രാജ്യത്തിന്നു് നേടികൊടുത്തതുമായ മുഗൾവംശത്തിൻെറ അവശിഷ്ടമായി ആയുധവും അധികാരവുമില്ലാതെ പൂർവ്വകാലസ്മരണകൾ അയവിറക്കികൊണ്ടു് ഡൽഹികൊട്ടാരത്തിൽ വിശ്രമിച്ചിരുന്ന അവസാനത്തെ മുഗൾ അധികാരിയെ പാശ്ചാത്യസാമ്രാജ്യത്വം തുടച്ചു നീക്കി. 6000 മൈൽ അപ്പുറം കിടക്കുന്ന ഇംഗ്ളണ്ടിലെ വിക്ടോറിയാ രാജ്ഞിയെ ഹർഷൻ ഭരിച്ച ഭാരതത്തിൽ, മഹാനായ അശോകൻെറ നാട്ടിൽ മഹാരാജ്ഞിയായി അവരോധിച്ചു.

ഈജിപ്തിലെ "ഖദീവിന്നു" പണം കടം കൊടുത്തു് ചൂതാട്ടത്തിന്നു പ്രോത്സാഹിപ്പിച്ചു് കടക്കാരനാക്കി "സൂവസുതോടു്" കൈവശമാക്കിയ പാശ്ചാത്യസാമ്രാജ്യത്വം, ബൃഹത്തായ ചൈനയിൽ കറുപ്പു ഇറക്കുമതി ചെയ്തു കറുപ്പു് തീററി പ്രോത്സാഹിപ്പിച്ചു കോടിക്കണക്കായ ചൈനാക്കാരെ മത്തന്മാരാക്കി അടിമത്വത്തിലേക്കു ആഴ്ത്തിയ ഈ സാമ്രാജ്യത്വം ഇൻഡ്യയിൽ ഇവരുടെ നിലനില്പിന്നു മറെറാരു മാരകായുധം പ്രയോഗിച്ചു. ഇതു് മറെറാന്നുമല്ല "ഹിന്ദുമുസ്ലിംഭിന്നത." ഇതിൻെറ തണലിൽനിന്നുകൊണ്ടു പല നാടകങ്ങളും ബ്രിട്ടീഷുകാർ ഇവിടെ അഭിനയിച്ചു. ഇൻഡ്യ

യുടെ വിഭജനം വരെ തങ്ങളുടെ അധികാരം ഇവിടെ നിലനിർത്തുവാൻ അവർക്കു കഴിഞ്ഞു.

1857-ലെ ശിപ്പായിലഹളക്കു ശേഷം ഇൻഡ്യായിൽ ആയുധവും അധികാരവും നഷ്ടപ്പെട്ട മുസൽമാന്മാർ അന്ധകാരഗർത്തത്തിന്റെ അടിത്തട്ടിലേക്കമർന്നു. മുസൽമാന്മാരുടെ ഈ അധഃപതനാവസ്ഥ കണ്ടു മനസ്സുരുകി ചില സമുദായപരിഷ്കർത്താക്കൾ മുന്നോട്ടു വന്നു. അവരിൽ ഏററവും പ്രമുഖനായിരുന്നു "സർസയ്യിദ് അഹമ്മദുഖാൻ.'' കാലോചിതമായ വിദ്യാഭ്യാസം ചെയ്തു് ഒരു ഉൽകൃഷ്ടസമുദായമായി വളർന്നെങ്കിൽ മാത്രമെ മുസൽമാനു നഷ്ടപ്പെട്ടുപോയ പ്രാബല്യവും വീര്യവും വീണ്ടെടുക്കുവാൻ സാദ്ധ്യമാകയുള്ളുഎന്നു ആ കർമ്മയോഗി പ്രഖ്യാപിച്ചു. അതിന്റെ ഫലമായി അലീഗർ മുസ്ലിംസർവ്വകലാശാലയുടെ പൂർവ്വസ്ഥാപനമായ എം. എ. ഒ. കോളേജ് സ്ഥാപിതമായി. അന്ധമായ യാഥാസ്ഥിതികത്വം ഈ കർമ്മയോഗിയുടെ കാൽപാട്ടുകളിൽ കരിതേച്ചുവെങ്കിലും പരിപൂർണ്ണമായ ഉദ്ദേശശുദ്ധിയുടെ പ്രേരണയാൽ നയിക്കപ്പെട്ട ഈ മഹാപ്രസ്ഥാനം വിജയമകുടം ചാർത്തുകതന്നെ ചെയ്തു. ഈ കാലഘട്ടത്തിൽ മറെറാരു നേതാവും നമുക്കുകരഗതമായി. "മുസൽമാൻ, നീ സത്യമാർഗ്ഗത്തിലല്ലാതെ മരിക്കരുതു്", ദൈവത്തിന്റെ അനുഗ്രഹത്തെക്കുറിച്ചു നിരാശനാകരുതു്. യവനിക നീക്കി പുറത്തേക്കു പ്രത്യക്ഷപ്പെടുക. നിന്റെ സമ്പർക്കത്താൽ ഭൂമണ്ഡലം പിളരട്ടെ. നിന്റെ പ്രതാപ പതാക കോക്കസസ് പർവ്വതത്തിന്മേൽ പാറിക്കളിക്കട്ടെ.'' എന്നു ലാഹോറിൽനിന്നുംതന്റെ കാഹളം അദ്ദേഹം ഊതി. ഇതിന്റെ ഫലമായി ആയിര

മായിരം മുസൽമാന്മാർ കർമ്മരംഗത്തേക്കു തള്ളിക്കയറി. ഇങ്ങനെ കവി സാർവ്വഭൌമനായ ഇക്ബാൽ ഈ നൂററാണ്ടിൽ മുരടിച്ചുകിടന്ന ഇൻഡ്യൻമുസൽമാന്മാരെ ഉണർത്തി. ധീരാഗ്രേസരരായ മൗലാനാ മുഹമ്മദാലിയും, ഖായിദെ അഅ്സം മുഹമ്മദാലി ജീന്നയും തണുത്തു് ആറികിടന്ന മുസൽമാൻെറ കഴിവുകളെ ഉൽബുദ്ധമാക്കി.

ഇൻഡ്യയിലെ ഇതരഭാഗങ്ങളിൽനിന്നും ചല കാരണങ്ങളാലും ഒററപ്പെട്ടുകിടക്കുന്ന ഒരു ഭൂവിഭാഗമാണല്ലോ നമ്മുടെ കേരളം. ഈ നാടിനു ഇൻഡ്യയിലെ മററു ഭാഗങ്ങളെ അപേക്ഷിച്ചു വളരെ പൗരാണികമായ ഒരു ചരിത്രം ഉണ്ടു്. ഇതിൽ മുസൽമാൻെറ പങ്കു് ചെറുതൊന്നുമല്ല. പരിശുദ്ധ പ്രവാചകൻെറ കാലത്തിനു വളരെ മുമ്പു മുതൽതന്നെ ഈ സുന്ദരമായ ഭൂമിയും വിദേശരാജ്യങ്ങളും തമ്മിൽ നമ്മുടെ കുരുമുളകിൻേറയും, ചുക്കിൻേറയും ഏലത്തിൻേറയും പേരിൽ വ്യാപാരബന്ധം സ്ഥാപിച്ചിട്ടുണ്ടു്. ബൃഹത്തായ റോമാസാമ്രാജ്യവും പ്രബലമായ ഗ്രീസും ഫിർഔൻെറ നാടായ ഈജിപ്ററും ഈ സുഗന്ധദ്രവ്യങ്ങളെ തേടി കേരളക്കരയിൽ വന്നിട്ടുണ്ടു്. ക്രിസ്ത്വാബ്ദം 7-ാം നൂററാണ്ടിൻെറ മദ്ധ്യഘട്ടത്തിൽതന്നെ കേരളത്തിൽ ഇസ്ലാം മതപ്രചരണമുണ്ടായിട്ടുണ്ടെന്നുള്ളതു് ജതു ചരിത്ര സത്യമാണു്. ഭരണാധികാരികളായിട്ടല്ല ഇവർ ഇവിടെ വന്നതു്. മതപ്രചരണമായിരുന്നു ഇവരുടെ ഉദ്ദേശം. കേരളത്തിലെ ഒരു പ്രബലനായ രാജാവു് മുസ്ലിം ആയിഎന്നു് വിശ്വസിക്കുവാനും ന്യായമുണ്ടു്. ഇസ്ലാം ഇവിടെ വന്നകാലത്തുതന്നെ ഇവിടത്തെ ഭരണാധികാരികൾ ഇവർക്കു് വേണ്ട ആനുകൂല്യങ്ങൾ ചെ

യ്യുകൊടുക്കുകയും മതപ്രചരണത്തിന്ന് സ്വാതന്ത്ര്യം ന
ല്കുകയും ചെയ്തു. നാടുവാഴികളും, ജന്മിമാരും,ഇടപ്രഭു
ക്കന്മാരും, പൌരപ്രമാണികളും മുസ്ലിമീങ്ങളോട് സൗ
ഹാർദ്ദപൂർവ്വം പെരുമാറുകയും ചെയ്തു. പാശ്ചാത്യരു
ടെ ആഗമനത്തിന്ന് മുമ്പ് ഇവിടെ സർവ്വസമുദായ
മൈത്രി നിലനിന്നു. പറങ്കികളുടെ വരവോടുകൂടി
ഇതിന്ന് ഭംഗം വന്നു. ഇവർ മലബാർ തീരത്ത് വ്യാ
പാരത്തിൻെറ പേരിൽ 1498-ൽ വന്നിറങ്ങി. പറ
ങ്കികളുടെ ജന്മഗേഹമായ പോർട്ടുഗലിൻെറ ഏതാനും
ഭാഗങ്ങൾ അനേകനൂററാണ്ടുകാലം സ്പെയിനിലെ ഉമ
വിയ്യാ ഖിലാഫത്തിൻെറ അധികാരത്തിൻ കീഴിലാ
യിരുന്നല്ലൊ. 1496-ൽ സ്പെയിനിൽ നിന്നും മുസൽ
മാനെഎന്നെന്നേക്കുമായി അടിച്ചോടിച്ചതിന്നു ശേഷം
ഇവരുടെ അയൽക്കാരായിരുന്ന പറങ്കികൾ മുസൽ
മാൻെറ ആഗോളശത്രുവായി മാറുകയാണ്. ഇവർ
എങ്ങോട്ടെല്ലാം തിരിഞ്ഞുവൊ അവിടെയെല്ലാം മുസ
ൽമാനെ നാമാവശേഷമാക്കണമെന്നായിരുന്നു ഉദ്ദേശം.
ഈ മലയാളക്കരയിലും ഇവർ ആയിരക്കണക്കിന്ന് മു
സൽമാന്മാരെ കൊന്നൊടുക്കി. മുസൽമാന്മാൎക്ക് സം
രക്ഷണം നൽകിയിരുന്ന സാമൂതിരിയെ ഇവർ പാട്ടി
ലാക്കി. മലബാർ തീരത്തിലെ ഇസ്ലാമികസങ്കേത
ങ്ങൾ ഇവർ കൊള്ളചെയ്തു. അസന്മാർഗ്ഗികമായ ഉദ്ദേ
ശത്തിന്മേൽ കെട്ടിപ്പടുക്കപ്പെട്ട ഇവരുടെ വ്യാപാര
ശൃംഖല കഷ്ടിച്ച് ഒന്നരനൂററാണ്ടുകാലത്തോളമെ നി
ലനിന്നുള്ളു. പറങ്കികളുടെ കേരളക്കരയിലെ തല്ക്കാ
ലതേജസ്സ് മങ്ങിമറിഞ്ഞു. മുസൽമാന്മാർ ഇന്ന് കേ
രളത്തിലെ ഒരു പ്രബലസമുദായമാണ്. ഇവിടത്തെ
വാണിജ്യരംഗത്തും, കാർഷികരംഗത്തും, രാഷ്ട്രീയ

രംഗത്തും ഇവർ കാര്യമായ പങ്ക് വഹിച്ചവരായിരുന്നു. കേരളചരിത്രം ഉള്ളിടത്തോളം കാലം നാവികപ്പട യാളികളായ കുഞ്ഞാലി മരക്കാരന്മാരെ മറക്കാൻ സാദ്ധ്യമാണൊ? തങ്ങളുടെ ഭരണാധികാരിയായ സാമൂതിരിയുടെ ആജ്ഞകളെ ശിരസ്സാവഹിച്ച് കേരളത്തെ ഒരു വിദേശ ശക്തിയുടെ ആക്രമണത്തിൽ നിന്നു് രക്ഷിക്കുവാൻ ധൈര്യപൂർവ്വം മുമ്പോട്ടുവന്നു് പറങ്കികളുടെ വാളിന്നിരയായ മരക്കാരന്മാർ അഭിനന്ദനാർഹരല്ലെ?

നിർഭാഗ്യമെന്നു പറയട്ടെ കേരളമുസ്ലിമീങ്ങൾ മതവിദ്യാഭ്യാസരംഗത്തു് വളരെ അപ്രായോഗികരീതിയാണു് സ്വീകരിച്ചു വരുന്നതു്. ക്രിസ്താബ്ദം 13-ാം നൂററാണ്ടിൽ സുപ്രസിദ്ധനായ സൈനുദ്ദീൻമഖ്ദൂം തങ്ങൾ മുസ്ലിമീങ്ങളുടെ മതപഠനത്തിനായി ഒരു കോളേജ് പൊന്നാനിയിൽ ഏർപ്പെടുത്തി. ഇവിടെ നിന്നാണു് മുസ്ലിംപണ്ഡിതന്മാർ മലബാറിൻെറ നാനാഭാഗത്തേക്കും പോയിട്ടുള്ളതു്. ഇതിൻെറ ആരംഭത്തിൽ നല്ല ഒരു സ്ഥാപനമായിരുന്നു എങ്കിലും പാഠപദ്ധതികളിലെ അപ്രായോഗികത മൂലം ഇന്നത്തെ കാലത്തിന്നു് ഈ രീതി സ്വീകാര്യമാണൊ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. പതിനെട്ടാം നൂററാണ്ടിൽ പേർഷ്യായിൽ നിന്നു വന്ന "മുഹമ്മദ്ഷാഹും" ഇതേ കാലഘട്ടത്തിൽ കേരളത്തിൽ വന്ന ഒന്നാമത്തെ മമ്പുറം തങ്ങളായ "സയ്യിദ്ഹുസയിൻഇബ്നിൻ അലവിജിഫ്രിയും" ഇസ്ലാംമതപ്രചരണത്തിന്നുവേണ്ടി അശ്രാന്തം പ്രവർത്തിച്ച മഹാന്മാരാണു്. കൂടാതെ കേരള മുസ്ലിമീങ്ങളായ നാം വിദ്യാഭ്യാസരംഗത്തും നിർമ്മാണപ്രവർത്തനങ്ങളിലും, സാമൂഹ്യരംഗത്തും ഇതര

മതസ്ഥരെ അപേക്ഷിച്ച് വളരെ പിന്നിലായിപ്പോയി. ഇൻഡ്യയിലെ ഇതരഭാഗങ്ങളെ അപേക്ഷിച്ച് നമുക്ക് അഭിമാനാർഹമായ ഒരു പാരമ്പര്യം ഉണ്ടെങ്കിലും ഇവയെല്ലാം നാം മറന്നുപോയി. ഒരു കോടി 36ലക്ഷം ജനസംഖ്യയുള്ള നമ്മുടെ കേരളത്തിൽ 25 ലക്ഷത്തിനു മേൽ മുസ്ലിമീങ്ങളുണ്ട്. നമ്മുടെ സഹോദരസമുദായങ്ങളുടെ സാംസ്കാരികനിലവാരവും നമ്മുടേതും തമ്മിൽ എത്രയൊ അന്തരമാണുള്ളതു്. മുസ്ലിമീങ്ങളുടെ വിദ്യാഭ്യാസപ്രോത്സാഹനത്തിനുവേണ്ടി ഗവർമ്മെൻറ് സ്ഥാപിച്ച രണ്ടു് ഹൈസ്കൂളുകളടക്കം കേരളത്തിൽ നമുക്ക് ആകെ 12 ഹൈസ്കൂളുകളാണുള്ളതെന്നു് തോന്നുന്നു. കൂടാതെ മൂന്നു ഓറിയൻറൽ ഹൈസ്കൂളുകളും, നാലു അറബികോളേജുകളും ഫറൂക്കിൽ ഫറൂക്ക്കോളേജ് എന്ന പേരിൽ ഒരു ഒന്നാം ഗ്രേഡ് കാളേജും മാത്രമാണു് 25 ലക്ഷത്തിനു മേൽ വരുന്ന മലയാളമുസൽമാൻെറ വിദ്യാഭ്യാസപരമായ പ്രവൎത്തനത്തിൻെറ നേട്ടം. തങ്ങൾകുഞ്ഞു് മുസല്യാർ കോളേജ് എന്നപേരിൽ കൊല്ലത്തു് രൂപം കൊള്ളുവാൻ പോകുന്ന കലാശാല ഒരു സാങ്കേതികമഹാവിദ്യാലയമാക്കിയാൽ അതു് കാലോചിതമായ വലിയ ഒരു നേട്ടമായിരിക്കും. മലയാളദേശത്തുള്ള മിക്ക പള്ളികളോടനുബന്ധിച്ചും അല്ലാതെയും ധാരാളം മദ്രസ്സകൾ നടത്തിവരുന്നുണ്ടു്. ഇതിൽ ബഹുഭൂരിപക്ഷം സ്ഥാപനങ്ങളുടേയും അദ്ധ്യയനരീതിയിലെ അപ്രായോഗികതമൂലം പറയത്തക്കമെച്ചം ലഭ്യമാകുന്നുണ്ടോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ഇനി നമുക്ക് നമ്മുടെ ചുററുപാടിലേക്ക് ഒന്നു കണ്ണോടിക്കാം.

ഒരു സമുദായദ്രോഹിക്ക് ഖേദത്തോടു കൂടിയല്ലാതെ നമ്മുടെ വിദ്യാഭ്യാസനിലയെപ്പററി ചിന്തിക്കുവാൻ തന്നെ സാദ്ധ്യമല്ല. നിസ്സാമിയാ, സമാനിയാ, അസ്ഹരിയാ മുതലായ വിശ്വോത്തര സർവ്വകലാശാലകൾ സ്ഥാപിച്ച്, ലോകത്ത് വിജ്ഞാനത്തിന്റെ നാനാ തുറകളിലുമുള്ള ലക്ഷക്കണക്കിന് മഹൽഗ്രന്ഥങ്ങൾ ശേഖരിച്ച്, ഏററവും ആദരണീയമായ പാഠപദ്ധതികൾ അംഗീകരിച്ച്, "ഭടന്മാരുടെ ധീരതയാലും, സന്മാർഗ്ഗചാരികളുടെ സദ്വൃത്തിയാലും, ഭിഷഗ്വരന്മാരുടെ പരിജ്ഞാനത്താലും, ഭരണാധിപന്മാരുടെ നീതിയാലും, ലോകം മുന്നോട്ട് നീങ്ങട്ടെ". എന്നുള്ള മുദ്രാവാക്യങ്ങൾ പ്രധാന കവാടങ്ങളിൽ ആലേഖനം ചെയ്ത് ലോകപ്രശസ്തരായ പണ്ഡിതന്മാരാൽ നിയന്ത്രിക്കപ്പെട്ടുപോന്ന വിശ്വോത്തരസ്ഥാപനങ്ങളുടെ നിർമ്മാതാക്കളായ പൌരാണിക മുസൽമാന്മാരുടേ അനന്തരാവകാശികളായ നാം ഒരു വിദ്യാഭ്യാസ സ്ഥാപനമെങ്കിലും കാലോചിതമായ തരത്തിൽ കെട്ടിപ്പടുക്കാതെ നാടുനീളെ ഓത്തുപള്ളികൾ സ്ഥാപിച്ച് അടുക്കും ചിട്ടയുമില്ലാത്ത അപ്രായോഗികപദ്ധതികൾ അംഗീകരിച്ച് ചൊടിയും ചുറചുറക്കുമുള്ള പിഞ്ചുഹൃദയങ്ങളിൽ മതപഠനത്തോട് വെറുപ്പും, മടുപ്പും ജനിപ്പിക്കത്തക്ക പരിതസ്ഥിതികൾസൃഷ്ടിച്ച്, ഇവരുടെ മേൽനോട്ടത്തിനായി നാമമാത്ര പ്രതിഫലത്തിൽ അല്പജ്ഞാനികളായ അദ്ധ്യാപകന്മാരേയും ഏല്പിച്ച് തൃപ്തിയടയുകയാണ്.

ഹൃദയംകൊണ്ടു ദൈവസ്തോത്രവും കരങ്ങൾകൊണ്ട് കൌതുകമേറിയ കരകൗശലവിദ്യയും ഒരേ സമയത്തു നിറവേററി ജീവിതം നയിച്ചിരുന്ന ആയിര

ക്കണക്കായ അന്നത്തെ സ്പെയിനിലെ സാരസന്മാരുടെ പിൻഗാമികളായ നാം ഒരു സക്കാത്തുഫണ്ടു രൂപീകരിച്ചു സൃഷ്ടിപരമായ പദ്ധതികൾ ആസൂത്രണം ചെയ്യു സാധുക്കൾക്കു വേലയുടെ മഹത്വം വെളിപ്പെടുത്തി അവരെ അദ്ധ്വാനത്തിലേക്കു തിരിച്ചുവിടേണ്ടതിനുപകരം ഭിക്ഷാപാത്രവുമായി തെരുവുകൾതോറും ജാതിമതഭേദം കൂടാതെ യാചിച്ചു ഇതര സമുദായക്കാരുടെയിടയിൽ ഒരു അവഹേളനാപാത്രമായി മാറുന്നതിനു നിർല്ലജ്ജം അവസരം കൊടുക്കുകയാണു്.

"വിജ്ഞാനം തേടി പുറപ്പെട്ടു് പോകുന്നവൻ തിരിയെ വരുന്നതുവരെ അല്ലാഹുവിൻെറ മാർഗ്ഗത്തിലാകുന്നു." എന്നുള്ള നബിവചനത്തെ അക്ഷരംപ്രതി അനുസരിച്ചു, സസ്യശാസ്ത്രപരമായപഠിപ്പിനുംനിരീക്ഷണത്തിനുംവേണ്ടി നരഭോജികളുടെ നാടായ ആഫ്രിക്കയിലേക്കു ജീവനെ തൃണവൽഗണിച്ചുകൊണ്ടു പ്രസിദ്ധ വൈദ്യശാസ്ത്രജ്ഞനായ "അൽ-ബെയിത്താർ" വിജ്ഞാനം തേടിപ്പോയിട്ടുണ്ടെങ്കിൽ,ഇതേപ്രകാരം ഗവേഷണത്തിനും പഠിപ്പിനും സമയംവ്യയം ചെയ്യു ലോകത്തിനു സേവനം ചെയ്യേണ്ട നാം, സാർവ്വത്രികമായ വിദ്യാപ്രചരണം ലക്ഷ്യമാക്കി പ്രവർത്തിക്കേണ്ട നാം ഇന്നു, പഠിപ്പിൻെറ പേരും പറഞ്ഞു "കാണാപാഠം" പഠിച്ച കിത്താബും കക്ഷത്തിലേന്തി അഷ്ടിക്കു വകയില്ലാതെ വീടുകൾതോറും കയറി ഇറങ്ങുന്ന അല്പജ്ഞാനികളേയും, മതപഠനമൊ അക്ഷരജ്ഞാനമൊ ഇല്ലാത്ത ബഹുസഹസ്രം ബാലികാബാലന്മാരേയുമാണു്, കാണുന്നതു്. നിരക്ഷരത്വം നമ്മുടെ സമുദായത്തിൽനിന്നു എന്നെന്നേക്കുമായി അവസാനിക്കു

ട്ടെ' എന്ന മുദ്രാവാക്യത്തോടുകൂടി കർമ്മരംഗത്തു വരേ
ണ്ടവരാണു് നാം.

വിശ്വോത്തരമായ ബഗ്ദാദും ജഗൽപ്രശസ്തി
യാർജ്ജിച്ച കർഡോബയും തമ്മിൽ രാഷ്ട്രീയമായ
വളരെ വലിയ വിടവുകൾ ഉണ്ടായിട്ടുണ്ടെങ്കിൽതന്നെ
അറിവിന്റെ പേരിൽ ഇവർ പരസ്പരം മത്സരിച്ചു
മുന്നേറിയതോർക്കുമ്പോൾ പരിശുദ്ധ ദീനിൽ അടി
യുറച്ചുകൊണ്ടു ഇതേപ്രകാരം പ്രവർത്തിക്കേണ്ട വി
വിധ രാഷ്ട്രീയാഭിപ്രായക്കാരായ നാം ഇതിനുപക
രം രാഷ്ട്രീയാഭിപ്രായത്തിന്റെ പേരിൽ വിജ്ഞാന
പ്രവർത്തനങ്ങൾ പരസ്പരം തല്ലിത്തകർക്കുവാൻ
ശ്രമിക്കുകയാണു്.

പോപ്പ്സിൽവസ്റ്ററെസ്സൃഷ്ടിച്ച പൌരാണിക
മുസൽമാന്റെ പിൻഗാമികളായ നാം, യൂറോപ്യൻ
പുനരുദ്ധാരണത്തിനു വേണ്ട വിജ്ഞാനവെളിച്ചം കൊ
ടുത്ത വിശ്വശാസ്ത്രജ്ഞന്മാരുടെ സമുദായത്തിൽപ്പെട്ട
നാം, ഒരു സാങ്കേതിക കലാശാലയെങ്കിലും നിർമ്മിച്ചു
നമ്മുടെ അഭ്യസ്തവിദ്യരെ, മതബോധത്തോടുകൂടിയ
വിദ്യാസമ്പന്നരാക്കുന്നതിനു പകരം ഇസ്ലാമിനെ ഒരു
അവഹേളനപാത്രമായി ചിത്രീകരിക്കുന്നതിനും മുസ്ലിം
യുവജനങ്ങളിൽ അവരുടെ സമുദായത്തെപ്പററി പരാ
ജയബോധം ഉളവാക്കുന്നതിനും പര്യാപ്തമായ ഇതര
മതസ്ഥരുടെ കലാലയങ്ങളിൽ പ്രവേശിക്കുന്നതിനു
കാത്തുനില്ക്കുവാൻ ലജ്ജയില്ലാതെ വിട്ടിരിക്കയാണു്.

ഈഴവരുടെ നേതാവായ ശ്രീനാരായണഗുരുസ്വാ
മികൾ ഇസ്ലാമിന്റെ മതസഹിഷ്ണുതയും മദ്യവർജ്ജനവും
സർവ്വോപരി ഏകദൈവ വാദവും ഉപദേശിച്ചു് ആ
സമുദായത്തെ ഉൽബുദ്ധമാക്കിയെങ്കിൽ മുസ്ലിമീങ്ങളുടെ

പൈതൃകമായ ഈ ആദർശങ്ങൾ എല്ലാം നാം വിസ്മരിച്ച് കബറാരാധനയിലും മാന്ത്രികപ്രവർത്തനങ്ങളിലും പരസ്പര സ്പർദ്ധയിലും മുഴുകിയിരിക്കയാണു്.

"ശുചിത്വം പരിശുദ്ധതയുടെ അടയാളമാണു്" എന്ന മഹൽവചനത്തെ അക്ഷരംപ്രതി അനുസരിച്ച് നമ്മുടെ പൂർവ്വികന്മാരായ സ്പെയിനിലെ സാരസന്മാർ സഹസ്രക്കണക്കിനു് കുളിക്കടവുകൾ "കാഡൽക്വൈവർ" നദീതീരത്ത് കെട്ടിപ്പടുത്ത് ശുചിയും പരിശുദ്ധതയും നിറഞ്ഞ ഒരു സമുദായത്തെ സൃഷ്ടിച്ചെങ്കിൽ ഇതു് മാതൃകയായി സ്വീകരിക്കേണ്ട നാം ശുചിത്വവും പരിശുദ്ധതയും പാടെ അവഗണിച്ച് വൃത്തിഹീനമായ വേഷവും സമ്പ്രദായങ്ങളും കൈക്കൊണ്ടു് ഇതരസമുദായമദ്ധ്യത്തിൽ ഒരു അവഹേളനാപാത്രമായിമാറിയിരിക്കയാണു്

കവിസാർവഭൌമൻ, വൈദ്യശാസ്ത്രജ്ഞൻ, തത്വജ്ഞാനി, ജ്യോതിശാസ്ത്രജ്ഞൻ, ഭൂഗർഭശാസ്ത്രജ്ഞൻ, രാജ്യതന്ത്രജ്ഞൻ എന്നീ വിവിധ നിലകളിൽ പ്രശസ്തിയാർജ്ജിച്ച അസാധാരണ പണ്ഡിതനും 100-ൽ പരം മഹൽഗ്രന്ഥങ്ങളുടെ രചയിതാവുമായിരുന്ന പത്താം നൂററാണ്ടിലെ ഇബ്നുസീനായുടെ പിൻതലമുറക്കാരായ നമ്മുടെ അഭ്യസ്തവിദ്യർ, അലറിയടിക്കുന്ന ആഴിയേയും, പൊടിപടലങ്ങൾ പരത്തി പാഞ്ഞടിക്കുന്ന തീക്കാററിൻെറ വിഹാര രംഗമായ മരുഭൂമികളേയും നടുകെക്കടന്നു്, വിജ്ഞാനസമ്പാദനത്തിനുവേണ്ടി ഭൂഗോളസഞ്ചാരത്തിനിറങ്ങി, 14-ാം നൂററാണ്ടിലെ ഇബ്നുബത്തൂത്തയുടേയും, 11-ാം നൂററാണ്ടിലെ അൽബറൂണിയുടെയും, 14-ാം നൂററാണ്ടിലെ അബ്ദുൽറസ്സാക്കിൻേറയും അനന്തരാവകാശികളാ

യ നമ്മുടെ വിദ്യാസമ്പന്നർ, രസതന്ത്രം എന്താണെന്നു് അറിയുവാൻ പാടില്ലായിരുന്ന ആ കാലഘട്ടത്തിൽ നാനാവിധമായ രാസവിദ്യയും, പ്രയോഗങ്ങളും നവീനമായികണ്ടുപിടിച്ചു് വിജ്ഞാനഭണ്ഡാഗാരത്തിനു് കാഴ്ചവച്ച 8–ാം നൂററാണ്ടിലെ പ്രസിദ്ധശാസ്ത്രജ്ഞനായ ജാബ്ബിർ–ഇബിൻ–ഹയാമിൻെറ പിൻതുടർച്ചക്കാരായ വിദ്യാസമ്പന്നർ, ഇവരുടെ മഹത്തായ നേട്ടങ്ങളേയും, ഗ്രന്ഥങ്ങളേയും പഠിച്ചു് അവ നമ്മുടെ മാതൃഭാഷയിൽ പരിഭാഷപ്പെടുത്തി സമുദായത്തിൽ പൂർവ്വകാലസ്മരണകൾ നിവേദിപ്പിച്ചു്, ഉൽബുദ്ധമാക്കി കർമ്മരംഗത്തേക്കു് യുവജനങ്ങളെ തള്ളിവിടേണ്ടതിനുപകരം, മനുഷ്യസംസ്കാരത്തിൻെറ സാംസ്ക്കാരിക മൂല്യങ്ങളേയും, ധാർമ്മികവശങ്ങളേയും സർവ്വോപരി സാന്മാർഗ്ഗീക ബോധത്തേയും തല്ലിക്കെടുത്തുന്ന സാഹിത്യപ്രവത്തനങ്ങളിൽ ഇടപെട്ടിരിക്കുകയാണു്.

ശസ്ത്രക്രിയ എന്താണെന്നു് അറിയുവാൻ പാടില്ലാത്ത കാലത്തു് അതായതു് ഒരായിരം കൊല്ലത്തിനു് മുമ്പു് ഇരുനൂറിൽ പരം ശസ്ത്രക്രിയാ ഉപകരണങ്ങൾ സ്വയം ചിന്തിച്ചു് നിർമ്മിച്ചു് അവ പ്രായോഗികമാക്കി മഹാരോഗങ്ങൾ മാററിയിരുന്ന മഹാനായ “അബ്ദുൽകാസിമിനെ” സൃഷ്ടിച്ച സമുദായത്തിലെ അംഗങ്ങളായ നാം ശാസ്ത്രീയമായി മുന്നേറി ലോകസേവനം ചെയ്യേണ്ടതിനു പകരം രോഗശമനത്തിനു് വേണ്ടി “പിഞ്ഞാണം എഴുതിക്കുടിയിലും, ഹോമത്തിലും” കഴിഞ്ഞുകൂടുകയാണു്.

കപ്പലുകൾകൊണ്ടു് കടലുകൾ തകർത്തും കലപ്പ കൊണ്ടു് കരിയിലുഴുതും വാണിജ്യരംഗത്തും കാർഷിക രംഗത്തും വിശ്വവിഖ്യാതി കരസ്ഥമാക്കി. തന്മൂലം ലഭിച്ച ആദായത്തിൽ ഒരോഹരി സമുദായസേവന ത്തിനുവേണ്ടി ചിലവുചെയ്ത മുസൽമാൻ ഈ പാരമ്പ ര്യം തുടരേണ്ടതിനു് പകരം അടുക്കും ചിട്ടയുമില്ലാത്ത കൃഷി നടത്തിയും ബുദ്ധിപൂർവ്വമല്ലാത്ത വ്യാപാരം ചെയ്തും നശിച്ചുവരികയാണു്.

ഇങ്ങനെ വിവിധ രംഗങ്ങളിൽ മുസൽമാൻ ഒരു ചോദ്യചിഹ്നമായി നില്ക്കുയാണു്. ഇതിൽ നിന്നും മോചനം നേടിയേ തീരു! ഇതിനുള്ള ഏകാവലംബം വിദ്യാഭ്യാസം മാത്രമാണു്. “സൃഷ്ടിച്ച നിൻെറ നാഥ ൻെറ നാമത്തിൽ വായിക്കുക. രക്തപിണ്ഡത്തിൽ നിന്നും അവൻ മനുഷ്യനെ സൃഷ്ടിച്ചു. വായിക്കുക നിൻെറ നാഥൻ ശ്രേഷ്ഠനാകുന്നു. അവൻ പേനകൊ ണ്ടു് എഴുതുവാൻ പഠിപ്പിച്ചു. അവൻ മനുഷ്യനെ അവൻ അറിയാത്തതു് പഠിപ്പിച്ചു.” എന്നുള്ള ഖുർ ആൻ വാക്യത്തെ മുൻനിറുത്തി നാം മുന്നേറണം. അന്ധമായ പൌരോഹിത്യത്തേയും അതിനെ താലോ ലിക്കുന്ന യാഥാസ്ഥിതികത്വത്തേയും നാം ഇല്ലായ്മ ചെ യ്യണം. ഇതിനു് നിർഭയത്വത്തിൻേറയും, സേവന സന്നദ്ധതയുടേയും ചൂടുനിറഞ്ഞരക്തം നമ്മുടെ സിരക ളിൽ കൂടി പായണം. ഇങ്ങനെ നാം മുന്നേറിയാൽ മന്ദപ്രഭയായി മങ്ങിമയങ്ങിക്കിടക്കുന്ന നമ്മുടെ ഹൃദയ ത്തിലുള്ള ആ മംഗലമഹാശക്തി വികസിക്കും.

അത്ഭുതകരമായ മുന്നേററം നമുക്കുണ്ടാകും. വി ദ്യാഭ്യാസംകൊണ്ടു മാത്രമെ ഇതു് കരഗതമാകു. അന്ധമായ കൂട്ടുകെട്ടു് അപകടത്തേ ഉണ്ടാക്കും. അതി

നാൽ സാമൂഹ്യസേവനത്തിനുവേണ്ടി ഒരു സംഘം അഭ്യസ്തവിദ്യർ കക്ഷിരഹിതരായി രംഗത്തേക്കിറങ്ങട്ടെ! ഇസ്ലാമിന്റെ പേരിൽ കാലോചിതമായ തരത്തിൽ ഒരു സ്ഥാപനമെങ്കിലും കെട്ടിപ്പടുക്കുന്നതിനു് ഇവർക്കു് സാധിച്ചേക്കാം. കാലചക്രം നമ്മുക്കെതിരായി എത്രയോ തിരിഞ്ഞാലും വിശ്വമോഹനമായ ഭാരതത്തിൽ നാം കേവലം ന്യൂനപക്ഷമാണെങ്കിലും വിജ്ഞാനപ്രഭകൊണ്ടു് നമ്മുടെ സമുദായത്തെ കരകയററുവാൻ സാധിച്ചേക്കും. ഇതിനു് ഒത്തൊരുമിച്ചു് നമുക്കു പ്രവർത്തിക്കാം. അല്ലാഹു അതിനു് അനുഗ്രഹിക്കട്ടെ! (ആമീൻ).

ശുഭം

# ഇസ്‌ലാമിക് സ്റ്റഡിസർക്കിളിൽ പഠിക്കേണ്ട പുസ്തകങ്ങൾ

| | | |
|---|---|---|
| 1. | വിശുദ്ധഖുർആൻ പരിഭാഷ<br>ഒന്നാം ഭാഗം<br>(സൂറത്തുൽബഖറമുതൽ അൻആംവരെ $7\frac{1}{2}$ ജുസ്ഉ്) | 15 0[illegible] |
| 2. | വിശുദ്ധഖുർആൻ പരിഭാഷ. 2–ാം ഭാഗം<br>(സൂറത്തുൽ അഅ്റാഫ് മുതൽ കഹ്ഫ് വരെ<br>$7\frac{1}{2}$ ജുസ്ഉ്) | 10 00 |
| 3. | അൽഹദീസ് | 5 00 |
| 4. | ഖുർആൻ സംഹിത | 2 00 |
| 5. | നബിയുടെ പ്രാർത്ഥനകൾ | 0 37 |
| 6. | ഇസ്ലാമിലെ മായാത്തകാല്പാടുകൾ | 1 00 |
| 7. | ഇസ്ലാമിക നമസ്കാരം | 0 50 |
| 8. | ഇസ്ലാംചരിത്രത്തിലെ സുവർണ്ണസംഭവങ്ങൾ | 1 50 |
| 9. | ഹൃദയകൗമുദി | 0 37 |
| 10. | പ്രവാചകപ്രഭുവിൻെറ പ്രസിദ്ധ<br>സഹാബികൾ | 1 00 |
| 11. | ഇസ്ലാമിലെ ചിന്താപ്രസ്ഥാനങ്ങൾ | 1 00 |
| 12. | അന്ത്യപ്രവാചകൻ | 3 00 |
| 13. | ജൂറികളോട് | 0 75 |
| 14. | ഖുർആനിലെ ജന്തുക്കൾ | 0 50 |
| 15. | നബിയുടെ വിവാഹങ്ങൾ | 0 37 |